# THE CHURCH WEEKLY

വാല്യം 19 | 1965 ജനുവരി 17 | ലക്കം 3


**THOUGHT FOR THE WEEK**

Witness without service is empty;
service without witness is dumb.
Dr. Alan walker.

Let us put our love not into words or into talk, but into deeds, and make it real.
1 John 3 . 18

**താങ്കൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

18 സഭാഐക്യപ്രാർത്ഥനാവാരം ആരംഭിക്കുന്നു.
25 നസിയാൻസസിലെ മാർ ഗ്രീഗോറിയോസ്
27 സഭകളുടെ ലോകകൗൺസിൽ കേന്ദ്രക്കമ്മിററി സമ്മേളന സമാപനം


**വരിസംഖ്യ**

| | രൂ. | ന.പ. |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| ആറു മാസത്തേക്ക് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ചുവീക്കിലി
കോട്ടയം.


# ഓർത്തഡോക്സ് സഭകളുടെ സമ്മേളനം

സുപ്രധാനമായ ഒരു സമ്മേളനമാണ് എത്യോപ്യയിൽവച്ചു നടന്നുകൊണ്ടിരിക്കുന്നത്. കത്തോലിക്കാ സഭയുടെ രണ്ടാം വത്തിക്കാൻ കൗൺസിൽ ക്രിസ്തീയ സഭകളുടെ ഐക്യം സംബന്ധിച്ച് എത്രമാത്രം ശുഭപ്രതീക്ഷകൾക്ക് വകനൽകിയിട്ടുണ്ടോ അത്രയും പ്രത്യാശാസന്ദായകമായ ഒരു സമ്മേളനം എത്യോപ്യൻ ചക്രവർത്തിയുടെ ക്ഷണമനുസരിച്ചു നടക്കുകയാണ്. കത്തോലിക്കാ സഭയുടെ അംഗസംഖ്യയോ, ആഗോളവ്യാപകത്വമോ ഒന്നും ഓർത്തഡോക്സ് സഭകൾക്കില്ല, എങ്കിലും പുരാതന സഭകളുടെ പാത്രിയർക്കാ ഭൂരിപക്ഷം ഓർത്തഡോക്സ് സഭകൾക്കാണല്ലോ.

റോമ, കോൺസ്റ്റാൻറിനോപ്പിൾ (ഗ്രീസ്), അന്ത്യോഖ്യാ, അലക്സാൻഡ്റിയാ എന്നീ നാലു പാത്രിയർക്കാ ആസ്ഥാനങ്ങളാണല്ലോ സഭ കാനോൻ നിയമങ്ങൾ ക്രോഡീകരിച്ചപ്പോൾ ഉണ്ടായിരുന്നത്. ഇവയിൽ നിന്നു പൊട്ടിപ്പുറപ്പെട്ട് ശാഖോപശാഖകളായി വികസിച്ച് വന്നതാണ് ലോക ക്രൈസ്തവസഭകൾ എല്ലാംതന്നെ. ഈ നാലു പാത്രിയർക്കീസന്മാരിൽ രണ്ടുപേർ കൽക്കദോന്യ സുന്നഹദോസിനെ അംഗീകരിച്ചു. അവർ റോമിലെയും ഗ്രീസിലെയും പാത്രിയർക്കീസന്മാരായിരുന്നു. അന്ത്യോഖ്യയും അലക്സാൻഡ്റിയയും ആ സുന്നഹദോസ് നിശ്ചയങ്ങൾ അംഗീകരിച്ചില്ല. ഇങ്ങനെയുണ്ടായ വിടവുകൾ പിന്നീട് പല വിഭജനങ്ങൾക്കും നിദാനമായിത്തീർന്നു. റോമായും കോൺസ്റ്റാൻറിനോപ്പിളും ഒരുമിച്ചു നിന്നില്ല. അവരും രണ്ടു വ്യത്യസ്തസഭകളായി വളർന്നു. അന്ത്യോഖ്യയും അലക്സാൻഡ്റിയായിലെ ഈജിപ്തായ സഭയും അവരുടെ അഭിപ്രായത്തിൽ തന്നെ നിന്ന അർമ്മീനിയൻ പാത്രിയർക്കീസിൻെറ സഭയും നോൺകാൽസിഡൺ (അല്ലെങ്കിൽ കൽക്കദോന്യസുന്നഹദോസിനെ പ്രതിഷേധിച്ച) ഓർത്തഡോക്സ് സഭകളായി അറിയപ്പെടുന്നു. ഗ്രീക്കുസഭയുടെ ഭാഗമായി വളർന്ന റഷ്യൻസഭ, യൂഗോസ്ളോവ്യൻ സഭ, പോളണ്ടിലെ സഭ എന്നിങ്ങനെ പൂർവ്വയൂറോപ്യൻ രാജ്യങ്ങളിലെ സഭകളെല്ലാം പരിപൂർണ്ണ സ്വതന്ത്രസഭകളാണെങ്കിലും എക്യുമെനിക്കൽ പാത്രിയർക്കീസ് എന്ന ഒരു സ്ഥാനമഹിമ കോൺസ്റ്റാൻറിനോപ്പിൾ പാത്രിയർക്കീസിനു നൽകി ആദരിച്ചുപോരുന്നു. അതുകൊണ്ടു ഗ്രീക്കു പാത്രിയർക്കീസ് അത്തനഗോറാസിനെ മാർപാപ്പ ക്ഷണിച്ചപ്പോൾ ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ മുഴുവൻ പ്രതിനിധിയെന്ന നിലയിലുള്ള ഒരു ക്ഷണമായിരുന്നു അത്.

ഓർത്തഡോക്സ് സഭകൾ എന്നു സാധാരണ പറയുമ്പോൾ രണ്ടു വിഭാഗക്കാരാണ് ഉദ്ദേശിക്കപ്പെടുന്നത്. ഗ്രീക്ക് ഓർത്തഡോക്സ് സഭയും അതിൻെറ വിപുലമായ ശാഖകളും ആണ് ഒരു വിഭാഗം. എണ്ണത്തിലും വണ്ണത്തിലും അവർക്കാണു പ്രാധാന്യമുള്ളത്. അന്ത്യോഖ്യയിലെ സിറിയൻ ഓർത്തഡോക്സ് സഭ, അതിൻെറ പ്രധാന ശാഖയായ മലങ്കരസഭ, അലക്സാൻഡ്റിയായിലെ ഈജിപ്തായ സഭ, അതിൻെറ പ്രധാന ശാഖയായ എത്യോപ്യൻസഭ, അർമ്മീനിയൻസഭ എന്നിവയാണ് ഓറിയൻറൽ ഓർത്തഡോക്സ് സഭകൾ, Lesser Eastern Churches എന്നെല്ലാമുള്ള പൊതുപേരിൽ അറിയപ്പെടുന്നത്. ഗ്രീക്കുസഭയും ഓറിയൻറൽ ഓർത്തഡോക്സ് സഭകളും തമ്മിൽ വിശ്വാസപരമായ വ്യത്യാസങ്ങളൊന്നുമില്ലെന്നുതന്നെ പറയാം. ഒരു വ്യത്യാസമുള്ളത് ദൈവപുത്രൻെറ സ്വഭാവത്തെക്കുറിച്ചു കൽക്കദോന്യ സുന്നഹദോസിൽ നൽകിയ നിർവ്വചനമാണ്. എന്നാൽ ഈ വ്യത്യാസം വാക്കുകളിൽ മാത്രമാണ്. ആന്തരാർത്ഥത്തിൽ ഭിന്നതയില്ലായെന്നുള്ള ഒരഭിപ്രായം ഇപ്പോൾ ശക്തിപ്പെട്ടിട്ടുണ്ട്. നേരേമറിച്ച് ഈ നിർവ്വചനത്തിൽ കത്തോലിക്കാസഭയും ഗ്രീക്കുസഭയും ഏകാഭിപ്രായമാണുതാനും. കൽക്കദോന്യ സുന്നഹദോസിനു ശേഷം റോമാസഭ ചില പുതിയ സിദ്ധാന്തങ്ങൾ അംഗീകരിച്ചില്ലായിരുന്നെങ്കിൽ ഗ്രീക്കുസഭയും റോമാസഭയും,

തമ്മിൽ യോജിക്കുന്നതിനു് താത്വികമായ വൈഷമ്യങ്ങൾ ഉണ്ടാകുമായിരുന്നില്ല.

ഗ്രീക്കു സഭയും മററു് ഓർത്തഡോക്സ് സഭകളും തമ്മിലുള്ള വ്യത്യാസം കൽക്കദോന്യ നിർവ്വചനം മാത്രമാണെങ്കിലും അവർ തമ്മിൽ ഇൻറർ കമ്യൂണിയൻ അല്ലെങ്കിൽ പരസ്പരം കൂദാശപരമായ സംസർഗ്ഗം അനുവദിക്കപ്പെട്ടിട്ടില്ല. ഗ്രീക്കുസഭയും റോമാസഭയും തമ്മിലും ഇൻറർ കമ്യൂണിയൻ ഇല്ല. ഓറിയൻറൽ ഓർത്തഡോക്സ് സഭകളായ സിറിയൻ, അർമ്മീനിയൻ, കോപ്ററിക്കു (ഈഗുപ്തായ സഭകൾ തമ്മിൽ ഇൻറർകമ്യൂണിയൻ ഉണ്ടുതാനും. വാസ്തവത്തിൽ സംഖ്യയിൽ കുറവാണെങ്കിലും പാത്രിയർക്കാ സ്ഥാനങ്ങൾ പരസ്പരം അംഗീകരിച്ചു സമത്വത്തിലും സൗഹാർദ്ദത്തിലും ക്രിസ്തീയാത്മാവിലും സഭകൾക്കു സമ്പർക്കത്തിൽ കഴിയാമെന്നുള്ള വിശിഷ്ട മാതൃക പരിപാലിച്ചു പോരുന്നതു് ഓറിയൻറൽ ഓർത്തഡോക്സ് സഭകളാണു്.

രണ്ടാം വത്തിക്കാൻ കൗൺസിൽ, ഓർത്തഡോക്സ് സഭകളുമായുള്ള ഇൻറർ കമ്യൂണിയൻ സംബന്ധിച്ചു സുപ്രധാനമായ ഒരു നിശ്ചയം ചെയ്തിട്ടുണ്ടു്. മുമ്പും ഈ പതിവു് താത്വികമായി അംഗീകരിക്കപ്പെട്ടിരുന്നുവെങ്കിലും പ്രായോഗികപശ്ചാത്തലത്തിൽ അങ്ങനെയൊന്നുണ്ടെന്നു് ആരും അംഗീകരിച്ചു പ്രവർത്തിച്ചിരുന്നില്ല. വത്തിക്കാൻ കൗൺസിലിലും പാപ്പാ-അത്തനഗോറാസ് സന്ദർശനത്തിലും അന്തർഭവിച്ചിരിക്കുന്ന പുതിയ സമീപനരീതിയും സൗഹാർദ്ദവും ഓർത്തഡോക്സ് സഭകളുടെമേൽ ഒരു പുതിയ കർത്തവ്യബാദ്ധ്യത കെട്ടി വയ്ക്കുകയാണു്. ഗ്രീക്കു സഭയും മററു് ഓറിയൻറൽ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള ഇൻറർ കമ്യൂണിയൻ ഒരു യാഥാർത്ഥ്യമായിത്തീരേണ്ടതു് ഒരടിയന്തിരാവശ്യമാണു്. അതുപോലെതന്നെ ഓറിയൻറൽ സഭകൾ തമ്മിലുള്ള യോജിപ്പും കൂടുതൽ ദൃഢമായിത്തീരേണ്ടതും ഒരാവശ്യമായിത്തീർന്നിരിക്കുന്നു. ഈ ഉദ്ദേശ്യങ്ങളുടെ സാഫല്യത്തിനുവേണ്ടി ചർച്ചകൾ നടത്തുകയാണു് എത്യോപ്യയിൽ വച്ചു നടക്കുന്ന സമ്മേളനത്തിൻെറ ഉദ്ദേശം.

നമ്മുടെ പാത്രിയർക്കീസ് പ: യാക്കൂബു് തൃതീയൻ തിരുമേനി ആദ്യം സമ്മേളനത്തിൽ സംബന്ധിക്കുവാൻ വിസമ്മതിക്കുകയുണ്ടായി. തിരുമേനിയുടെ അഭിപ്രായം ഓറിയൻറൽ ഓർത്തഡോക്സ് സഭകളുടെ ഐക്യത്തെപ്പററി ഒരു സമ്മേളനം നടന്ന ശേഷം മാത്രം ഗ്രീക്കുസഭയുമായുള്ള സംഭാഷണം നടത്തിയാൽ മതിയെന്നായിരുന്നു. ആ അഭിപ്രായം ആതിഥേയനായ എത്യോപ്യൻ ചക്രവർത്തി ഇപ്പോൾ അംഗീകരിച്ചതിനാൽ പ: പാത്രിയർക്കീസുബാവാ തിരുമേനിയും സമ്മേളനത്തിൽ സംബന്ധിക്കുന്നതാണു്. എത്യോപ്യയിൽ വച്ചു രണ്ടു സമ്മേളനങ്ങളും നടക്കും. ആദ്യം ഓറിയൻറൽ സഭകളുടെ തിയോളജിയൻസും പാത്രിയർക്കീസന്മാരും മെത്രാപ്പോലീത്തന്മാരും തമ്മിൽ ചർച്ചകൾ നടന്നശേഷമേ പിന്നീടു് ഗ്രീക്കുസഭയുടെ പണ്ഡിതന്മാരും പാത്രിയർക്കീസും തമ്മിലുള്ള ചർച്ചകൾ നടക്കുകയുള്ളു. അങ്ങനെ ദൂരവ്യാപക ഫലങ്ങളുള്ള സുപ്രധാന സമ്മേളനങ്ങൾ എത്യോപ്യയിൽ വച്ചു നടക്കുകയാണു്. അവയിൽ സംബന്ധിക്കാനാണു പ: കാതോലിക്കാബാവാ തിരുമേനിയും മററു തിരുമേനിമാരും അങ്ങോട്ടു പോയിരിക്കുന്നതു്.

എന്നാൽ മലങ്കര സുറിയാനിസഭ ഈ സമ്മേളനത്തിൻെറ പ്രാധാന്യത്തേക്കുറിച്ചു വളരെ ഗൗരവമൊന്നും നൽകിയിട്ടില്ലെന്നു് കാണുന്നതിൽ ഖേദമുണ്ടു്. വളരെമാസങ്ങൾ മുമ്പു കൂട്ടി അറിയിച്ച ഒരു സമ്മേളനപരിപാടിയാണിതു്. സഭയിലെ വേദശാസ്ത്രജ്ഞന്മാരുടെയും തിരുമേനിമാരുടെയും സംയുക്തസമ്മേളനങ്ങൾ പല പ്രാവശ്യം ഇതു സംബന്ധിച്ചു് നടക്കേണ്ടതായിരുന്നു. അങ്ങനെയൊരു ഒരുക്കം ഇവിടെ നടന്നിട്ടില്ലെന്നാണു് ഞങ്ങൾക്കു മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുള്ളതു്. പല പ്രശ്നങ്ങളും എത്യോപ്യൻ സമ്മേളനത്തിൽ ചർച്ചയ്ക്കു വരും. അവ സംബന്ധിച്ചു് സുചിന്തിതവും സഭയുടെ പാരമ്പര്യമനുസരിച്ചുമുള്ള അഭിപ്രായങ്ങൾ പറയാനും ഏകാഭിപ്രായമായി അവ അവതരിപ്പിക്കാനും നമ്മുടെ പ്രതിനിധികൾക്കു കഴിയണമെങ്കിൽ മുൻകൂട്ടി ഒരു ഒരുക്കം വേണ്ടതാണു്. പ: പാത്രിയർക്കീസ് ബാവാ തിരുമേനിയുമായും അവ സംബന്ധിച്ചു് അഭിപ്രായവിനിമയം ആവശ്യമായിരുന്നു.

ഇങ്ങനെയുള്ള ഒരുക്കങ്ങളും ഈ സമ്മേളനത്തിൻെറ പ്രാധാന്യത്തെ സംബന്ധിച്ചു ജനങ്ങളെ അറിയിക്കുകയും അവരുടെ പ്രാർത്ഥനകൾ ക്ഷണിക്കുകയും ചെയ്യുന്ന കല്പനകളും ഒന്നും ഉണ്ടായിട്ടില്ല. എത്യോപ്യൻ ചക്രവർത്തി യാത്രച്ചെലവുകളെല്ലാം വഹിക്കുന്ന ഒരു സന്ദർശനപരിപാടിയെന്നതിൽ കവിഞ്ഞ ഒരു പ്രാധാന്യം സഭാംഗങ്ങൾ ഈ സമ്മേളനത്തിനു നൽകുന്നുണ്ടോയെന്നു ഞങ്ങൾ സംശയിക്കുന്നു. സഭയുടെ സംഘടിതമായ പല പ്രയത്നങ്ങൾക്കും ആവശ്യമായ ക്രമീകരണങ്ങൾ സഭയിൽ ഇനിയും ആവിഷ്ക്കരിക്കേണ്ടതായിരിക്കുന്നു. എത്യോപ്യൻ സമ്മേളനം അതിൻെറ അത്യാവശ്യകത ഒന്നുകൂടി സമുദായാംഗങ്ങളെ അനുസ്മരിപ്പിക്കുകയാണു്.

---

നാം ആരാധിക്കുന്ന ദൈവം 6

# കണ്ടിട്ടുവിശ്വസിക്കാത്തവർ പ്രസംഗം കേട്ടു വിശ്വസിക്കുമോ?

എം. കെ.

കഴിഞ്ഞലക്കത്തിൽ സൂചിപ്പിച്ച കാര്യങ്ങളും അവയെക്കാൾ വളരെക്കൂടുതലും ,,എ,,യെ നേരിടുമെന്നുള്ളതിൽ സംശയമില്ല. നാം സങ്കല്പിച്ച വിധത്തിൽ, ,,എ,, വാസ്തവത്തിൽ മനുഷ്യനാണെന്നു വരുകിൽ ഈ അനുഭവങ്ങൾ ഹൃദയഭേദകമായി തോന്നുകതന്നെ ചെയ്യും. സത്യത്തെ ശരിയായ രീതിയിൽ ദർശിക്കുകയും പക്ഷേ അതു് ആ നിലയിൽ മററുള്ളവരെ കാണിച്ചു കൊടുക്കാൻ കഴിയാതിരിക്കുകയും ചെയ്യുന്ന ഒരു വ്യക്തിയുടെ നിലയിലാണു് ,,എ ദൈവത്തിൻെറ നേർക്കുള്ള കാഴ്ചപ്പാടു സംബന്ധിച്ചിടത്തോളം മനുഷ്യർ അന്ധരെപ്പോലെയാണെന്നു് അദ്ദേഹം എളുപ്പം മനസ്സിലാക്കും. യാഥാർത്ഥ്യത്തിൽനിന്നു് അവർ കൂടുതലായി ഒഴിഞ്ഞുമാറിക്കൊണ്ടിരിക്കയാണു്. വികാര പ്രധാനനായ ഒരാൾക്കു് ഇതു വളരെയധികം ഹൃദയവേദന ഉണ്ടാക്കും. അപ്പോൾ പിന്നെ മനുഷ്യനായിത്തീർന്ന ദൈവത്തിനു് ഇതെത്രമാത്രം മർമ്മഭേദകമായിരിക്കുമെന്നു് ഊഹിക്കയാണു ഭേദം.

,,എ,, മനുഷ്യരൂപം അവലംബിച്ചു് ആകാശത്തിൽ ഒഴുകി നടക്കുന്ന ഏതോ അപ്സരസ്സോ നിഗൂഢസത്വമോ അല്ല. കാൽ ഭൂമിയിൽ ഉറപ്പിച്ചു ചവുട്ടി നടന്നു പോകുന്ന ഒരു പൂർണ്ണമനുഷ്യനാണു് ,,എ,,. ജീവിതത്തോടുള്ള അദ്ദേഹത്തിൻെറ മനോഭാവവും സൗന്ദര്യത്തിലും എല്ലാ നല്ല കാര്യങ്ങളിലും അദ്ദേഹത്തിനുള്ള ആനന്ദവും സമസൃഷ്ടങ്ങളുടെ നേർക്കുള്ള സ്നേഹവും ചില മനുഷ്യരെ ഞെട്ടിക്കാതിരിക്കയില്ല. അദ്ദേഹത്തിൻെറ അഭിനവമായ വീക്ഷണകോണവും മാനദണ്ഡങ്ങളും മൂല്യങ്ങളുമെല്ലാം അവർ

(ശേഷം 10-ാം പേജിൽ)

# മദ്യപാനാസക്തി ആധുനികലോകത്തിലെ ഒരു ഭീകരപ്രശ്നം

മിസ്സിസ് കെ. കെ. ജോർജ്ജ് എം. എ. ബി. ഡി

ഏററവും അധികം മദ്യപാനികൾ ഉള്ളതു ഫ്റാൻസിലാണെന്നു പറയപ്പെടുന്നു. അവിടത്തെ പ്രഥമ പൊതുജനാരോഗ്യപ്രശ്നവും മദ്യപാനാസക്തിയാലുളവായിട്ടുള്ളതത്രെ. 1958–ൽ 15,843 ഫ്റഞ്ചുകാർ, കൂടുതൽ മദ്യം സേവിച്ചതിൻെറ ഫലമായി മരിച്ചതായി കണക്കുണ്ട്. അതായതു് ആയിരത്തിലൊരാൾ വീതം. ഫ്റഞ്ചുഗവർമെൻറു പ്രതിവർഷം അൾജീറിയായിലെ യുദ്ധത്തിനു ചെലവാക്കിയിട്ടുള്ളതിനു തുല്യമായ ഒരു തുക മദ്യപാനികൾക്കുവേണ്ടി പ്രതിവർഷം വ്യയം ചെയ്യേണ്ടിയിരിക്കുന്നു. ജർമ്മനിയിൽ ഇതു രണ്ടാമത്തെ ആരോഗ്യപ്രശ്നം ആവിർഭവിപ്പിക്കുന്നുണ്ട്. ദക്ഷിണാഫ്റിക്കയിൽ, |ആബാലവൃദ്ധം ജനങ്ങളിൽ മുപ്പതിൽ ഒരാൾ മദ്യപാനാസക്തനാണ്. 5,00,000 മദ്യപാനികൾ ഇംഗ്ളണ്ടിൽ അരിഷ്ടരായി, രാജ്യത്തിനു പ്രശ്നങ്ങൾ സൃഷ്ടിച്ചുകൊണ്ടു ജീവിക്കുന്നു.

ആധുനിക ഭാരതത്തിലാവട്ടെ,മദ്യപാനത്തിനെതിരായുള്ള കുരിശുയുദ്ധം അവതാളത്തിലായിരിക്കയാണ്.

അങ്ങനെ ,,മദ്യപാനാസക്തി,, ദൈനംദിനം വളർന്നു സങ്കീർണ്ണങ്ങളായ പ്രശ്നങ്ങൾക്കു ഹേതുഭൂതമായി നിലകൊള്ളുന്നു.

## മാന്യതയുടെ ലക്ഷണമോ!

അല്പാല്പം മദ്യം ഉപയോഗിക്കുന്നതു സാമൂഹ്യമാന്യതയുടെ ലക്ഷണമായി ഇന്നു പരിഗണിക്കപ്പെടുന്നതായി അറിയാം. ഇവ കൂടുതലായി പാശ്ചാത്യരാജ്യങ്ങളിൽ നിലവിലിരിക്കുന്ന വ്യവസ്ഥിതിയിലാണു കണ്ടുവരുന്നതു്. ഭാരതത്തിലും ആ ആശയം പല സ്ഥാനങ്ങളിലും തല ഉയർത്തുന്നതായി കാണാം. വിവാഹസദ്യകളിലും സാമൂഹ്യസൽക്കാരങ്ങളിലും ഈ നടപടികൾ മൗനാനുവാദമെങ്കിലും ലഭിച്ചുവരികയാണ്. താരുണ്യത്തിൻെറ പീഠികയിൽ കാൽ കുത്തി ജീവിതസോപാനത്തിലേയ്ക്കു മുന്നേറുവാൻ തയ്യാറായിരിക്കുന്ന നമ്മുടെ സമൂഹത്തിലെ വീരകുമാരന്മാർക്കു് ,,അല്പം കുടിക്കുന്നതു്,, ഒരു ,,ഫാഷനാ,,യി തീർന്നിട്ടില്ലേ?

മദ്യപാനത്തിനു് അടിമയായിത്തീരുന്നതു് ഒരു വക രോഗമാണ് എന്നു ചിന്തിക്കുന്നവരുണ്ട്. അതിനെപ്പററി ആദ്യം ,,യേൽ,, സർവ്വകലാശാലയിലും പിന്നീടു റട്ട്ജഴ്സ് സർവകലാശാലയിലും ഒരു കേന്ദ്രം പ്രവർത്തിച്ചുവരുന്നു. 'Centre of Alcohol studies,, എന്ന പ്രസ്തുത ഗവേഷണശാല ശാസ്ത്രീയമായി ചില നിഗമനങ്ങളിൽ എത്തിച്ചേർന്നിട്ടുണ്ട്. അവയിൽ ഒന്നു് ഇപ്രകാരമാണ്— മദ്യം ക്രമമായും അല്പാല്പമായും പാനംചെയ്യുന്നവർക്കു് അപകടം കൂടാതെയും ചിലപ്പോൾ സൗകര്യപ്രദമായും അതു് ഉപയോഗിക്കുവാൻ സാധിക്കും—ഈ നിഗമനം അതു കണ്ടെത്തിയ ശാസ്ത്രജ്ഞന്മാരുടെ കണ്ടുപിടുത്തങ്ങളെ കണക്കിലെടുക്കാതെ പലരും സൗകര്യാർത്ഥം ഉപയോഗിക്കുന്നുണ്ട്. മിതമായി മദ്യം ഉപയോഗിക്കുന്നതു് ആരോഗ്യത്തിനു നല്ലതും, സാമൂഹ്യരംഗങ്ങളിൽ ബഹുമാന്യവുമാണ് എന്നു വാദിക്കുന്നവരോടുകൂടി യോജിച്ചു് ഉടനെതന്നെ ഒരു പെട്ടി ,,ബ്രാണ്ടി,, ഓർഡർ ചെയ്യുവാൻ ആരും തയ്യാറാവുകയില്ല എന്നു വിശ്വസിക്കുന്നു.

നേരേമറിച്ചു്, യേൽ സർവ്വകലാശാലയിലെ ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ച വിവിധ സത്യങ്ങൾ നാം പരിശോധിക്കുന്നതു നന്നായിരിക്കും. സർവ്വകലാശാലാ വിദ്യാർത്ഥികളും അദ്ധ്യാപകരും, ഇതര പൗരന്മാരും അടങ്ങിയ സാമാന്യം വലിയ ഒരു സമൂഹം ലഹരിപാനീയങ്ങൾ പ്രധാനമായും വിളമ്പുന്ന ഒരു സൽക്കാരത്തിനു ക്ഷണിക്കപ്പെട്ടു. വിവിധ തരത്തിലുള്ള ലഹരിപാനീയങ്ങൾ കുടിച്ചതിനുശേഷം അവരുടെ പ്രതികരണങ്ങൾ രേഖപ്പെടുത്തുവാനുള്ള ക്രമീകരണം വൈദഗ്ദ്ധ്യത്തോടുകൂടി നിർവ്വഹിട്ടുണ്ടായിരുന്നു. അതിനുശേഷം ഓരോരുത്തരുടെയും രക്തവും പരിശോധിക്കപ്പെട്ടു. ലഹരിയുടെ പ്രതികരണം ഓരോ വ്യക്തിയുടെയും ശരീരഘടന, ആരോഗ്യം, തൂക്കം എന്നിവയെ ആശ്രയിച്ചത്രേ ഇരിക്കുന്നതു്. ഇപ്രകാരമുള്ള വിവിധ പരീക്ഷണങ്ങൾ മുഖാന്തരം കണ്ടുപിടിച്ച ഏതാനും സത്യങ്ങൾ താഴെ ചേർക്കുന്നു.

1. ഒരേ അളവു മദ്യം സേവിക്കുന്ന വ്യക്തികളുടെ ശരീരത്തിലെ രക്തത്തിൻെറ അളവിനനുസരിച്ചു ലഹരി ശതമാനത്തിനു വ്യത്യാസം കാണും.

2. പൊതുവെ 0.05 ശതമാനം ലഹരി കലർപ്പു രക്തത്തിൽ കലരുന്നതുവരെ ഒരു മനുഷ്യനു സുബോധം അശേഷം നഷ്ടപ്പെടുന്നില്ല. എന്നാൽ 0.1 ശതമാനം ആകുമ്പോൾ സാധാരണക്കാരനു് അല്പം ,,ആട്ടം,, തുടങ്ങും. 0.15 ശതമാനമാകുമ്പോൾ എല്ലാവർക്കും ഏതോ വികലത ഉളവാകുന്നു. 0.2 ശതമാനവും 0.3 ശതമാനവും ആകുമ്പോൾ പൂർണ്ണമായും ഉന്മത്തരാകും. രക്തത്തിൽ 0.4 ശതമാനം ലഹരി കലർപ്പ് ആകുമ്പോൾ സുബോധത്തെ നിയന്ത്രിക്കുന്ന തലച്ചോറിൻെറ ഭാഗം പൂർണ്ണമായും ബലഹീനമായിക്കഴിയും.

0.5 മുതൽ 0.9 വരെ ശതമാനമാകുമ്പോഴേയ്ക്കും ശ്വാസോച്ഛ്വാസത്തെ നിയന്ത്രിക്കുന്ന ഭാഗങ്ങൾ പരിപൂർണ്ണമായും സ്തംഭിക്കയും മരണം ഉളവാകുകയും ചെയ്യുന്നു. ഇതു വരണമെങ്കിൽ ഏററം വീര്യം കൂടിയ വിസ്കി ഇടങ്ങഴിയോളം ഒരേ ഇരിപ്പിൽ ഹ്റസ്വനേരം കൊണ്ടു് ഉള്ളിലാക്കി, അതു് അവിടെ ഒതുക്കി നിർത്തണം. എന്നാൽ പലരും അങ്ങനെ കുടിച്ചിട്ടു്, ഛർദ്ദിക്കുന്നതുമൂലം മരണത്തിൽനിന്നും രക്ഷപ്രാപിക്കുകയത്രെ ചെയ്യുന്നതു്.

3. അല്പം ലഹരി മാത്രമായാലും അതു കഴിച്ചുകഴിഞ്ഞാൽ ഒരു വ്യക്തിയുടെ കാര്യക്ഷമത സാമാന്യമായി പരിമിതപ്പെടുന്നു. അല്പം കുടിച്ചാൽ സുഖം തോന്നുന്നതിൻെറ അർത്ഥം തങ്ങൾ ഒരുതരം മരവിപ്പിക്കലിനധീനരായിരിക്കുന്നു എന്നത്രെ. തൽസമയം മാംസപേശികളുടെ പ്രവർത്തനം സാമാന്യം കുറഞ്ഞിരിക്കും. വ്യക്തിയുടെ വിവേചനാശക്തിക്കും സാരമായ കോട്ടം തട്ടും. ഉദാഹരണമായി രണ്ടു് ഔൺസ് വിസ്കി കഴിക്കുമ്പോൾ, അനുമാനശക്തി 20 ശതമാനവും രണ്ടു നാഴി കഴിക്കുമ്പോൾ അനുമാനശക്തി 67 ശതമാനവും കുറഞ്ഞതായി കാണുവാൻ സാധിച്ചു.

ലഹരി അല്പമായാലും ഒരുവൻെറ കാര്യക്ഷമതയ്ക്കു കോട്ടം തട്ടുന്നതുകൊണ്ടത്രെ, മദ്യം ഉപയോഗിച്ചതിനുശേഷം മോട്ടോർ കാർ ഓടിക്കുന്നതും മററും നിരോധിച്ചിരിക്കുന്നതു്.

4. മദ്യം, രസതന്ത്രപരമായി, ഈതർ എന്ന ദ്രാവകത്തോടു ബന്ധമുള്ളതാണ്. ഈതർ, വൈദ്യശാസ്ത്രത്തിൽ, ഒരുവനെ ശാരീരികവും മാനസികവുമായ ഭയങ്കര വേദനകൾ അറിയാതിരിപ്പാൻ തലച്ചോറിൻെറ അതതു ഭാഗങ്ങൾ മരവിപ്പിക്കുന്നതിനായിട്ടാണല്ലോ ഉപയോഗിക്കുന്നതു്.

## മദ്യപാനം ഒരു രോഗമോ

ഭ്രാന്തിനെ ഒരു രോഗമായിട്ടു കരുതുന്നതുപോലെ മദ്യപാനം ഒരു രോഗമാണോ എന്നു നമുക്കു പരിശോധിക്കാം. രോഗമാണ് എങ്കിൽ അതിൻെറ ലക്ഷണം 'എന്തെല്ലാം? അല്പം കുടിക്കുന്നതു് ഒരു രസമാണ് എന്നു പറഞ്ഞു് അല്പം കുടിക്കും. എന്നാൽ തങ്ങൾ മിതമായിട്ടേ കുടിക്കുന്നുള്ളുവെന്നു വിചാ

# ആൻഡമാൻസിലെ സന്ദർശനങ്ങൾ

ഫാ. എം വി. ജോർജ്ജ്

ജനുവരി 1–ാംതീയതിയായ ഇന്നു 80 പേർ വി. കുർബാനയിൽ സംബന്ധിക്കുകയും 28 പേർ വി. കുർബാന അനുഭവിക്കുകയും ചെയ്തു. 7 കുഞ്ഞുങ്ങളെ മാമ്മോദീസാ മുക്കിയതുൾപ്പെടെ 17 കുഞ്ഞുങ്ങളെ ഇപ്പോൾ മാമ്മോദീസാമുക്കിക്കഴിഞ്ഞു. അഞ്ചും ഏഴും വയസ്സുള്ള രണ്ടുകുഞ്ഞുങ്ങളെ പ്രായമുള്ളവരെ മുക്കുന്ന രീതിയിൽ തലതൊട്ടിയിലേയ്ക്കു കുനിപ്പിച്ചു മുക്കുകയായിരുന്നു. ഇനിയും ഇവിടെ ചില സ്ഥലങ്ങളിലായി പല കുഞ്ഞുങ്ങളെ മാമ്മോദീസാ മുക്കുവാനുള്ളതുകൊണ്ടു ഞാൻ മദ്ധ്യ ആൻഡമാൻസിലുള്ള രംഗത്തും ബേട്ടാപ്പൂരിലും ലോംഗ്ഐലണ്ടിലും ഉത്തര ആൻഡമാനിലുള്ള മായാബന്ധറിലും പോയ ശേഷം തിരികെ വന്നിട്ടു 14–ാം തീയതി വി. കുർബാന അർപ്പിക്കാനാണ് ഉദ്ദേശിക്കുന്നത്. ഇന്നു ബോട്ടിൽ ബാംബൂഫ്ളററിലും, വിംബർലിഗഞ്ജിലും പോയി മലയാളികൾ താമസിക്കുന്ന പത്തുപതിനഞ്ചു ഭവനങ്ങളും മെസ്സുകളും സന്ദർശിക്കുകയും മിക്കവാറും എല്ലായിടത്തുനിന്നും വിഭവസമൃദ്ധമായ കാപ്പികുടിക്കുകയും ചെയ്തു. എന്നോടുകൂടെ പോർട്ടുബ്ളയറിൽനിന്ന് ഒരു സംഘം സ്നേഹിതന്മാരും കൂടെഉണ്ടായിരുന്നതിനാൽ വിഭവങ്ങൾ മുഴുവനും തിരികെ അടുക്കളയിലിലേയ്ക്കു കൊണ്ടുപോകുവാൻ ഇടയായില്ല. കാർത്തികപ്പള്ളി പുന്നകുളങ്ങരയിലെ അച്ചാമ്മയും മക്കളും കൊച്ചുമക്കളും ചാർച്ചക്കാരുമായി ചില കുടുംബങ്ങൾ വിംബർലിഗഞ്ജിലും മന്നാർഗാട്ടുമായി താമസിക്കുന്നുണ്ട്. മലയാളക്കരയിലെ ഞൊറിയും ചട്ടയുമായി ആദ്യം ഈ സ്ഥലത്ത് ഞാൻ വന്നദിവസം തന്നെ എന്നെകണ്ടു സന്തോഷിപ്പാൻ ഈ വന്ദ്യമാതാവ് എന്റെ താമസ സ്ഥലത്തു നേരത്തെ ഹാജരുണ്ടായിരുന്നതും എനിക്കാണു കൂടുതൽ സന്തോഷം ഉളവാക്കിയതു്. "ഞാൻ ഈ ഭാഗ്യത്തിനായി എത്രകൊതിച്ചതാ! കപ്പലടുക്കുന്നിടത്തുവന്ന് അച്ചനെകാണണമെന്നെനിക്കുണ്ടായിരുന്നു. ഞാൻ ഇന്നലെ ബോട്ടിൽ ഇവിടെ വന്നു. അച്ചനെ കണ്ടേപോകൂ എന്നു നിശ്ചയിച്ചു കാത്തിരിക്കുകയായിരുന്നു,, എന്ന് ആ നല്ലയമ്മ പറഞ്ഞു. സ്വന്തമായി കുറെ സ്ഥലവും, നിലവും കച്ചവടവുമായി കഴിയുന്ന രണ്ടു മക്കളും അവിടെയുണ്ട്. വിംബർലിഗംഞ്ജു, മലയാളികളുടെ ഒരു ഗ്രാമമാണെന്നു പറയാം. മാപ്പിള ലഹളക്കാലത്ത് ഇവിടെ നാടുകടത്തപ്പെട്ട മുസ്ലീംകളും അവരുടെ പിൻതലമുറകളുമാണ് ഇവരിൽ അധികവും. ഞാൻ ഇന്നു വൈകിട്ട് അവിടെ നടത്തിയ സന്ധ്യാനമസ്കാരത്തിലും പ്രസംഗയോഗത്തിലും ഏകദേശം അമ്പതു പേർ സംബന്ധിക്കുകയുണ്ടായി. രാത്രിയിൽ 9.30നു ബോട്ടിൽ ഞങ്ങൾ പോർട്ടുബ്ളയറിനു മടങ്ങി.

എന്നെ പരിചയപ്പെടുത്തിക്കൊണ്ടുള്ള ശ്രീമാൻ എ. എം. തോമസിന്റെ കത്ത് ചീഫ് കമ്മീഷണർക്കു കിട്ടിയിരുന്നതിനാൽ ഇന്നു രാവിലെ 9 മണിക്ക് എനിക്കു പ്രത്യേക സന്ദർശനാവസരം അദ്ദേഹത്തിന്റെ പി. എ. ശ്രീ ശാമുവേൽ മുഖാന്തിരം ക്രമീകരിച്ചിരുന്നു. ഞാൻ 15 മിനിട്ടു മാത്രമേ സി. സി.യുമായി സംഭാഷണം നടത്തിയുള്ളു. ഇവിടെ ഒരു ഓർത്തഡോക്സ് പള്ളിയും ഹോസ്റ്റലും പണിയുവാൻ ഒരുസ്ഥലം ടൗണിൽ തന്നാൽ കൊള്ളാമെന്നുള്ള അപേക്ഷ ഞാൻ അദ്ദേഹത്തിനു നി. വ. ദി. ശ്രീ മാർ അത്താനാസ്യോസിന്റെ പ്രതിനിധിയായി സമർപ്പിക്കുകയും അനുഭാവപൂർവ്വം പരിഗണിക്കാമെന്നു മറുപടി ലഭിക്കുകയും ചെയ്തു. ഇവിടെ ഒരു ഹോസ്റ്റലും പള്ളിയും പണിയുവാൻ പണം ഉണ്ടാക്കിക്കൊള്ളുവാൻ അദ്ദേഹം പറഞ്ഞു. നാട്ടിലെ കഴിവുള്ള പള്ളികളും വ്യക്തികളും അതിനു സഹായിക്കുമെന്നു ഞാൻ അദ്ദേഹത്തിന് ഉറപ്പുകൊടുത്തു. സ്ഥലം അനുവദിച്ചാൽ രണ്ടു വർഷം കൊണ്ട് പണിപൂർത്തിയാക്കിയിരിക്കണം. ഇതിനു 30000 രൂപ കേരളത്തിൽനിന്നുതന്നെയുണ്ടാകണം. കഴിവുള്ളനാട്ടിലെ ഒരു പള്ളിയുടെ ചെലവിൽ ഇവിടെ പള്ളിയും മറ്റൊരു പള്ളിയുടെ ചെലവിൽ ഹോസ്റ്റലും പണിതു കൊടുത്തിരുന്നെങ്കിൽ! ഇവിടെ വലിയ ഒരു വാതിൽ തുറക്കപ്പെട്ടിരിക്കയാണ്. പട്ടക്കാരന്റെ ശമ്പളത്തിനു ഹോസ്റ്റൽ വരുമാനം മതി. ബാക്കി ഇവിടെയുള്ള സഭാംഗങ്ങൾ നൽകുന്നതാണ്.

---

രിക്കുന്ന പലരും കുടിയന്മാരായിത്തീർന്നവരാണ്. സ്വയം നിയന്ത്രിക്കുന്നതിനുള്ള സകല കഴിവും അവരിൽ നശിച്ചിരിക്കും. മുഖംവിളറി, കണ്ണു ചുവന്നു, സ്ഫുടമായി സംസാരിക്കാനോ നേരേ നടക്കാനോ കഴിവില്ലാത്തവരായി വളരെ വേഗം മദ്യത്തിനവർ അടിമകളായി മാറുകയാണ്.

5. മദ്യപാനം പലരേയും പലവിധത്തിലുള്ള രോഗികളായി രൂപാന്തരപ്പെടുത്തുന്നു. കാൻസർ (അർബ്ബുദം) ഗാസ്ട്രിക് അൾസർ (ഉദരത്തിലോ കുടലിലോ വ്രണം) രക്തസമ്മർദ്ദം ആദിയായ തീരാവ്യാധികൾ വരുത്തിത്തീർക്കാൻ ലഹരിസാധനങ്ങൾക്കു കഴിയും. ‘ജീവിതത്തെപ്പറ്റി ചിന്തിക്കുന്നതിനു കഴിവില്ലാതെയും ചുമതലകൾ നിറവേറ്റുന്നതിനുള്ള അഭിവാഞ്ഛ നശിച്ചും കുടിക്കണമെന്ന ഏക ചിന്തയിൽ കഴിയുന്ന നിലയിലേയ്ക്ക് അവർ അതിവേഗം കടന്നു കൂടുന്നു. സാധാരണ ഭക്ഷണസാധനങ്ങൾ പോലും കഴിപ്പാൻ ആഗ്രഹമില്ല.

തൽഫലമായി ഏർപ്പെട്ടിരിക്കുന്ന ജോലി തുടർന്നുകൊണ്ടു പോകുവാൻ സാദ്ധ്യമല്ലാതെയായിത്തീരുന്നു. കാര്യക്ഷമത ഗണ്യമായി കുറഞ്ഞതുകൊണ്ടു ജോലിയിൽനിന്നു പിരിച്ചുവിടപ്പെടുന്നു. അല്ലെങ്കിൽ ഏർപ്പെട്ടിരുന്ന വ്യാപാരങ്ങൾ നഷ്ടത്തിൽ കലാശിച്ചതിനാൽ ഒരു ,,പാപ്പരായി,,ത്തീരുന്നു. വീട്ടിൽ പട്ടിണിയും പരിവട്ടവുമായി കഴിയുന്ന ഭാര്യയുടെ കണ്ണുനീരും വിശന്നു പൊരിയുന്ന കുഞ്ഞുങ്ങളുടെ അലട്ടും കാണുന്നതിനു കണ്ണു നേരേ നിൽക്കുന്നില്ല. വഹിക്കുന്നതിനു ക്ഷമയില്ല. ഭക്ഷണം വാങ്ങുന്നതിനു പണമില്ലാത്തയാൾ ലഹരി പദാർത്ഥങ്ങൾ തേടി പുറപ്പെടുകയായി. വില പിടിപ്പുള്ള യാതൊന്നും വാങ്ങാൻ പ്രാപ്തിയില്ല. തൽഫലമായി നികൃഷ്ടവസ്തുക്കൾ ലഹരി പദാർത്ഥമായി ഉപയോഗിക്കുവാൻ തുടങ്ങുന്നു. അമേരിക്കയിലെ ചില കുടിയന്മാർ ഉപയോഗിക്കുന്ന ചില ദ്രാവകങ്ങളുടെ വിവരണം താഴെ ചേർക്കുന്നു.

## വിഷവസ്തുക്കൾ കുടിക്കുന്നു

മുഖക്ഷൗരാനന്തരം ഉപയോഗിക്കുന്ന ഒരു തരം ലോഷനും, ചായം കലക്കുവാൻ ഉപയോഗിക്കുന്ന ററർപ്പൻറൈനും കൂട്ടിച്ചേർത്തതാണിതു്. ഇതു കുടിക്കുമ്പോൾ ചുണ്ടുകൾ പച്ചനിറമാകുന്നതുകൊണ്ടു "ഗ്രീൻ റിവർ,, എന്നു പറയുന്നു.

മണ്ണെണ്ണയും മോരും കൂടി ചേർക്കുമ്പോൾ കിട്ടുന്ന ഒരുതരം ദ്രാവകമാണു മറ്റൊന്ന്.

ബെൻസിൻയിനോ, ചാരായമോ, ററർപ്പൻടൈനോടു കൂടി ചേർത്തു ലഭിക്കുന്നതാണ് ഈദൃശമായ വേറൊരു ദ്രാവകം. നമ്മുടെ നാട്ടിൽ, മെഡിക്കൽ കോളജ് ലാബറട്ടറിയിൽ ശവം സൂക്ഷിക്കുന്നതിനുപയോഗിക്കുന്ന സ്പിരിററു കുപ്പികളിലാക്കി ചാരായത്തിനു പകരമായി ഉപയോഗിക്കുന്നു എന്നു നമ്മുടെ അസംബ്ലിയിൽ ഒരു മെംബർ പ്രസ്താവിച്ചതു് ഓർക്കുമല്ലോ. കൂടാതെ അമോണിയം സൾഫേററു കലർത്തിയതും കറുത്ത അട്ടയെ വാററിയെടുത്തതും ചിലയിടങ്ങളിൽ ലഹരിസാധനങ്ങളായി ഉപയോഗിക്കുന്നുണ്ട് എന്നു പറയപ്പെടുന്നു.

ഇതിൽനിന്നും പ്രസ്തുത നിലയിൽ എത്തിച്ചേർന്നിട്ടുള്ള വ്യക്തികളുടെ നില ഊഹിക്കുകമാത്രമേ സാധിക്കുകയുള്ളു. സ്വാഭാവിക ജീവിതചർച്ചകൾക്കു ത്രാണിയില്ലാതെ വഴിയരുകിലും ഓടകളിലും ആയി ദിവസം കഴിക്കുന്ന, മൃഗപ്രായനായ മനുഷ്യൻ രോഗിയാണോ? എങ്കിൽ അവനെ ധാർമ്മികമായി അപലപിക്കുവാൻ ആർക്കു സാധിക്കും?

(തുടരും)

ചർച്ചവീക്കിലി

# ദീനബന്ധു ആൻഡ്റൂസിന്റെ ഗിരിപ്രഭാഷണ വ്യാഖ്യാനം

**ഫാദർ സി. ഇ. ജോർജ്ജ**

ദീനബന്ധു സി. എഫ്. ആൻഡ്റൂസ് എന്റെ ആദരവും ബഹുമാനവും ആർജ്ജിച്ച ഒരു പുണ്യപുരുഷനായിരുന്നു. അതുകൊണ്ടോ എന്തോ ഞാൻ വായിച്ചിട്ടുള്ള അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ എന്റെ ഹൃദയത്തെ കാര്യമായി സ്പർശിച്ചിരുന്നു. "എനിക്കു കർത്താവിനോടുള്ള കടപ്പാട്" എന്ന ഗ്രന്ഥമാണു ഞാൻ വായിച്ച അദ്ദേഹത്തിന്റെ പ്രഥമ പുസ്തകം. പിൽക്കാലത്തു് അതിന്റെ മലയാളം പരിഭാഷ വായിക്കുന്നതിനുള്ള സൗകര്യവും എനിക്കു ലഭിച്ചു. പിന്നീടു ഞാൻ വായിച്ചതു്, എന്റെ ഓർമ്മ ശരിയാണെങ്കിൽ, "നല്ല ഇടയൻ" ആണു്. ഒരു സമയം അതു പരിഭാഷപ്പെടുത്തുവാൻ തന്നെ ഞാൻ ഒരു ശ്രമം നടത്താതിരുന്നില്ല. എങ്കിലും ആരംഭശൂരനായ എന്റെ സംരംഭം ആരംഭത്തിൽത്തന്നെ നാക്കടിച്ചുപോയി. ദീനബന്ധുവിന്റെ മററു ചില ഗ്രന്ഥങ്ങളും വായിച്ചിട്ടുണ്ടെങ്കിലും അവയുടെ പേരുകൾപോലും വിസ്മൃതിയിൽ വിലയിച്ചു കഴിഞ്ഞു. എങ്കിലും ഗിരിപ്രഭാഷണം എന്ന ഗ്രന്ഥമോ അതിന്റെ സാരാംശമോ ഞാൻ വിസ്മരിച്ചിട്ടില്ല. മാത്രമല്ല, അതെന്നെ കാര്യമായി സ്പർശിക്കുകയും ചെയ്തു. തൽഫലമായി പ്രസ്തുത ഗ്രന്ഥം വായിക്കുന്നതിനു ഞാൻ ചില സ്നേഹിതരെ പ്രേരിപ്പിച്ചതോടൊപ്പം അതിന്റെ പ്രതികൾ വാങ്ങി രണ്ടു സുഹൃത്തുക്കൾക്കു സമ്മാനിക്കുകയും ചെയ്തു. കൂടാതെ ഞാൻ സേവനമനുഷ്ഠിച്ചിരുന്ന ഇടവകയിൽ, പ്രസ്തുത ഗ്രന്ഥത്തിൽനിന്നു ഗ്രഹിച്ച ആശയങ്ങൾ പ്രയോജനപ്പെടുത്തി ചില പ്രസംഗങ്ങൾ ചെയ്യുവാനും ഞാൻ ശ്രമിച്ചു. അന്നാണു ഗിരിപ്രഭാഷണത്തിന്റെ സാരാംശം ഞാൻ ഗ്രഹിച്ചു തുടങ്ങിയതു്. അതിനു ശേഷം ഗിരിപ്രഭാഷണം അടിസ്ഥാനപ്പെടുത്തി എഴുതിയിട്ടുള്ള മററു ചില പുസ്തകങ്ങളും ഞാൻ വായിച്ചു. അവയിൽ ചിലതു ചില കാരണങ്ങളാൽ ഈ ഗ്രന്ഥത്തേക്കാൾ കുറേക്കൂടെ മെച്ചമായിരിക്കാം. എങ്കിലും അവയൊന്നുംതന്നെ ഇത്രമാത്രം ആഴമായി എന്നെ സ്പർശിച്ചിട്ടില്ല. ഗ്രന്ഥകാരന്റെ സുലളിതമായ ഭാഷാരീതി, സാധാരണക്കാരനെപ്പോലും ആഴമായി സ്പർശിക്കത്തക്ക വിധത്തിൽ ആശയങ്ങൾ ആവിഷ്ക്കരിക്കുന്നതിനുണ്ടായിരുന്ന അസാമാന്യ കഴിവു്, സർവോപരി ആ മഹാനുഭാവന്റെ സ്വഭാവ വൈശിഷ്ട്യം എന്നിവ മുൻപന്തിയിൽ നിൽക്കുന്ന കാരണങ്ങളായി, അതിനു എനിക്കു തോന്നുന്നു. പുണ്യസ്മരണാർഹനായ ബിഷപ്പ് ഗോർ എഴുതിയിട്ടുള്ള ഗിരിപ്രഭാഷണവ്യാഖ്യാനത്തെ പ്രശംസിച്ചു് ആൻഡ്റൂസുതന്നെ സ്വഗ്രന്ഥത്തിൽ എഴുതിയിട്ടുണ്ടു്. ഞാൻ ആ ഗ്രന്ഥവും വായിച്ചിട്ടുണ്ടു്. എങ്കിലും അതിന്റെ പ്രതിപാദനരീതിയിലുള്ള വ്യത്യാസംകൊണ്ടോ എന്തോ ആ ഗ്രന്ഥം ഇത്രത്തോളം എന്നെ സ്പർശിച്ചിട്ടില്ല. ഗിരിപ്രഭാഷണത്തിന്റെ ഒരു മലയാള വ്യാഖ്യാനം ഞാൻ എഴുതിയതു ചർച്ച് വീക്ക്‌ലിവായനക്കാർ വിസ്മരിച്ചുകഴിഞ്ഞിട്ടില്ലെന്നു വിചാരിക്കട്ടെ. അതിനു് എനിക്കു പ്രചോദനം ലഭിച്ചതു് ഈ ചെറുഗ്രന്ഥത്തിൽനിന്നാണു്.

നമ്മുടെ കർത്താവിന്റെ മഹത്തായ വ്യക്തിപ്രഭാവം ഗ്രഹിക്കുവാൻ നാമൊക്കെ അപ്രാപ്തരാണു്. പ്രത്യേകിച്ചു, ക്രൈസ്തവകുടുംബങ്ങളിൽ ജനിച്ചു സാമാന്യം ക്രൈസ്തവസാഹചര്യത്തിൽ വളരുന്ന നമുക്കൊക്കെ ജനനം മുതൽ കേൾക്കുന്ന കാര്യങ്ങളായതുകൊണ്ടോ എന്തോ അവിടുത്തെ വ്യക്തിത്വത്തിന്റെയും ഉപദേശങ്ങളുടെയും പുതുമയും ശ്രേഷ്ഠതയും മനസ്സിലാക്കുവാൻ കഴിയാതെ പോകുന്നു എന്നാണു് എന്റെ ഭയം. അങ്ങനെയുള്ളവരുടെ കണ്ണു് അൽപ്പമെങ്കിലും തുറക്കുന്നതു് ദൈനംദിന ജീവിതത്തിൽ അവിടുത്തെ അറിയുകയും ആ ജഗത്ഗുരുവിന്റെ മഹത്തായ ഉപദേശങ്ങൾ ജീവിതത്തിൽ പ്രായോഗികമാക്കുവാൻ ശ്രമിക്കുകയും ചെയ്തിട്ടുള്ള സി. എഫ്. ആൻഡ്റൂസിനെപ്പോലുള്ളവരുടെ ഗ്രന്ഥങ്ങൾ വായിക്കുമ്പോഴത്രേ.

കർത്താവിന്റെ ഉപദേശങ്ങളുടെ സാക്ഷാത്ക്കാരമായിരു

---

## ക്രൈസ്തവലോക വാർത്തകൾ

സഭകളുടെ അഖിലലോക കൗൺസിലിന്റെ സെൻട്രൽ കമ്മിററി ഇപ്പോൾ നൈജീറിയയുടെ ഈസ്റ്റേൺ പ്രോവിൻസിന്റെ തലസ്ഥാനമായ എനുഗുപട്ടണത്തിൽ സമ്മേളിച്ചുകൊണ്ടിരിക്കുകയാണു്. ജനുവരി 12–ാംനു ആരംഭിച്ച സമ്മേളനം 21–ാംനു സമാപിക്കും.

സെൻട്രൽ കമ്മിററി ഇപ്പോഴാദ്യമാണു് ആഫ്റിക്കയിൽ സമ്മേളിക്കുന്നതു്. ആറംഗങ്ങളാണു കേന്ദ്രക്കമ്മിററിയിലുള്ളതു്. വർഗ്ഗബന്ധങ്ങൾ, അന്താരാഷ്ട്രകാര്യങ്ങൾ, ന്യൂക്ലിയർ ആയുധങ്ങളുടെ പരീക്ഷണവും നിരായുധീകരണവും, മതസ്വാതന്ത്ര്യം, റോമൻ കത്തോലിക്കാ സഭയോടുള്ള ബന്ധം തുടങ്ങിയ വിഷയങ്ങൾ കമ്മിററിയുടെ പര്യാലോചനയ്ക്കു വരുന്നുണ്ടു്.

കൗൺസിൽ ജനറൽ സെക്രട്ടറിയായി റവ. പാട്രിക് റോഡ്ജറുടെ പേരു് നാമനിർദ്ദേശം ചെയ്യപ്പെട്ടിട്ടുള്ളതു സംബന്ധിച്ച തീരുമാനം സെൻട്രൽ കമ്മിററി മാററിവച്ചു.

### വേൾഡ് സ്റ്റുഡന്റ് ക്രിസ്ത്യൻ ഫെഡറേഷൻ കമ്മിററി

ലോക ക്രൈസ്തവ വിദ്യാർത്ഥിഫെഡറേഷന്റെ ജനറൽ കമ്മിററി ആർജൻറീനയിൽ കൊർഡോബാ നഗരത്തിൽ സമ്മേളിച്ചു് അടുത്ത നാലുവർഷക്കാലത്തേക്കുള്ള പ്രവർത്തന പദ്ധതി അംഗീകരിച്ചിരിക്കുന്നു. ലോകമൊട്ടുക്കുള്ള യൂണിവേഴ്സിററികളിലും കോളജുകളിലും ക്രിസ്തീയ പ്രവർത്തനം ക്രിസ്തീയ "സാന്നിദ്ധ്യം" നൽകുന്നതു സംബന്ധിച്ചതാണു പരിപാടി. 54 രാജ്യങ്ങളിൽ നിന്നായി 179 പ്രതിനിധികൾ ഇന്നു യേശുക്രിസ്തുവിന്റെ അധികൃതസാക്ഷ്യം ഏതു രൂപത്തിലായിരിക്കണമെന്ന പ്രശ്നം സുദീർഘമായി ചർച്ച നടത്തിയ ശേഷമാണു പരിപാടി അംഗീകരിച്ചതു്.

സുവിശേഷപ്രവർത്തനം, സാക്ഷ്യം, മിഷ്യൻ (ദൗത്യം) തുടങ്ങിയ പരമ്പരാഗതമായ പദങ്ങൾ പലർക്കും വിഷമതകളുണ്ടാക്കുന്നുവെന്നതിനാൽ അടുത്ത നാലുവർഷത്തെ പ്രവർത്തനത്തിന്റെ ലക്ഷ്യം വിവരിക്കാൻ "സാന്നിദ്ധ്യം" (Presence) എന്ന പദമാണു പ്രസ്താവനയിൽ ഉപയോഗിച്ചിട്ടുള്ളതു്. സാന്നിദ്ധ്യം എന്ന പദത്തിനു നാം വെറുതെ അവിടെ എത്തിയിരിക്കുന്നുവെന്ന അർത്ഥമല്ല. ക്രിസ്തുവിന്റെ നാമത്തിൽ, മിക്കപ്പോഴും മററുള്ളവരറിയാതെ തന്നെ, സംസാരിക്കുന്നതിനു മുമ്പു കേട്ടുകൊണ്ടു്, അവിടെ ആയിരിക്കുന്നതിലുള്ള സാഹസികത്വമാണു സാന്നിദ്ധ്യം കൊണ്ടു വിവക്ഷിക്കുന്നതു്. നമ്മുടെ സമൂഹത്തിന്റെ ഘടനകളിലുള്ളഇടപെടൽ, അവയുമായി ബന്ധം പുലർത്തൽ ആണു സാന്നിദ്ധ്യം കൊണ്ടു് അർത്ഥമാക്കുന്നതു്.

ന്നു അവിടുന്ന് എന്നു ശരിയായി ഗ്രഹിക്കുവാൻ എന്നെ സഹായിച്ച ഗ്രന്ഥം ആൻഡ്റൂസിൻേറതാണ്. പ്രസംഗത്തേക്കാൾ നല്ലതു പ്രവൃത്തിയാണെന്നും പ്രസംഗവും പ്രവൃത്തിയും ഇത്രമാത്രം പൊരുത്തപ്പെടുത്തി ജീവിച്ച മറെറാരുവനും ഇല്ലെന്നുമുള്ള സത്യം ശരിയായി ഗ്രഹിക്കുവാൻ ഈ ഗ്രന്ഥം എനിക്കു സഹായകമായി.

ഇവിടെ പുണ്യപുരുഷനായിരുന്ന സി. എഫ്. ആൻഡ്റൂസിനെപ്പററി, അദ്ദേഹത്തിൻെറ ആയുഷ്ക്കാല സുഹൃത്തായിരുന്ന മഹാകവി രവീന്ദ്രനാഥ ടാഗോറിൻെറ ചില വാചകങ്ങൾ ഉദ്ധരിക്കുന്നത് അപ്രസക്തമല്ലെന്നു വിചാരിക്കുന്നു: (ഉദ്ധരണികളിൽ കാണുന്ന ഭാഗങ്ങൾ എല്ലാംതന്നെ സ്വതന്ത്രവിവർത്തനമാകുന്നു) „ദരിദ്രരും വർജ്ജിതരുമായവരുടെ—അതേ, മാലിന്യത്തിലും വൃത്തികേടിലും ജീവിച്ചിരുന്നവരുടെ—സാധാരണ ജീവിതത്തിൽ വീണ്ടുംവീണ്ടും പങ്കു കൊള്ളുന്നതിന്—അതും സ്വാഭാവികമായും ശ്രമം കൂടാതെയും—അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. താൻ ആരാധിച്ചിരുന്ന ദൈവം സമുദായം വർജ്ജ്യരായി പരിഗണിക്കുന്നവരുടെ സ്നേഹിതനാണെന്ന് അറിഞ്ഞുകൊണ്ട് ആ ദൈവത്തിൽനിന്നു - പ്രാർത്ഥനയിൽക്കൂടി പിൻതുണയും ഉറപ്പും അദ്ദേഹം ആർജ്ജിച്ചിരുന്നു. അദ്ദേഹത്തിനു ഭാരതീയരോടുണ്ടായിരുന്ന സ്നേഹം ക്രിസ്തുവിൻെറ ന്യായപ്രമാണമായി താൻ അംഗീകരിച്ചിരുന്ന സർവ്വ മനുഷ്യജാതിയോടുമുള്ള സ്നേഹത്തിൻെറ ഭാഗം മാത്രമായിരുന്നു.,,

പ്രസ്തുത ഗ്രന്ഥത്തെക്കുറിച്ചു മുഖവുരയിൽ കാണുന്ന ഒരു വാചകംകൂടെ ഉദ്ധരിക്കട്ടെ: ,,1940—ൽ അദ്ദേഹത്തിൻെറ മരണശേഷം ഗിരിപ്രഭാഷണത്തിൻെറ കൈയെഴുത്തുപ്രതി ശാന്തിനികേതനത്തിലുള്ള അദ്ദേഹത്തിൻെറ എഴുത്തുമേശയിൽനിന്നു ലഭിച്ചു. ഇതാ, ലളിതമായ ഇംഗ്ലീഷ് ഭാഷയിൽ എഴുതപ്പെട്ടതും സി. എഫ്. ആൻഡ്റൂസിൻെറ സ്വഭാവത്തിനനുയോജ്യവും തൻെറ ജീവിതത്തിനാവശ്യമായ ശക്തി എവിടെനിന്ന് എപ്രകാരം ലഭിച്ചിരുന്നു എന്നു വ്യക്തമാക്കുന്നതുമായ ഒരു പുസ്തകം.,,

ഇനിയും ഗിരിപ്രഭാഷണത്തെക്കുറിച്ചു സ്വഗ്രന്ഥത്തിൻെറ ആദ്യഭാഗത്തു ദീനബന്ധു ആൻഡ്റൂസ് എഴുതുന്ന ചില വാചകങ്ങൾ ഉദ്ധരിക്കട്ടെ:

„എൻെറ ക്രിസ്തീയ ജീവിതത്തിൻെറ പ്രാരംഭകാലത്തു ഗിരിപ്രഭാഷണം പഠിക്കുന്നതിനുള്ള എൻെറ ശ്രമത്തിനിടയിൽ ഏതൊരു അദ്ധ്യേതാവും പെട്ടെന്നോ സാവകാശത്തിലോ ഗ്രഹിക്കുന്ന ഒരു സത്യം എനിക്കും ബോദ്ധ്യമായി. അതേ, ഗിരിപ്രഭാഷണത്തിൽ നാം വായിക്കുന്ന ക്രിസ്തുവിൻെറ വാക്കുകൾ ഒരു ചരടിൽ കോർത്തെടുക്കുക മാത്രം ചെയ്തിട്ടുള്ള മനോഹര മഹദ്വാക്യങ്ങളുടെ ഒരു പരമ്പരയല്ല, എന്നാലോ ക്രിസ്തീയസ്വഭാവം അതിൻെറ അത്യുന്നത ശൃംഗങ്ങളിൽ ഏതുവിധമിരിക്കുന്നുവെന്നു വ്യക്തമാക്കുന്ന അൽഭുതകരമാംവണ്ണം പരിപൂർണ്ണമായ ഒരു വിവരണമത്രേ. തത്വങ്ങളല്ല, പ്രായോഗികകാര്യങ്ങളാണ് അദ്ദേഹം ഉപദേശിച്ചതു്. അവിടുത്തെ മാതൃക നമ്മുടെ കൺമുമ്പാകെ എപ്പോഴുമുണ്ട്. നമ്മുടെ ലക്ഷ്യം പരിപൂർണ്ണതയല്ലാതെ മറെറാന്നുമല്ലെന്ന് അവിടുന്ന് ഉപദേശിക്കുമ്പോൾ അവിടുന്ന് ഒരു മാനദണ്ഡം ഉയർത്തിക്കാണിക്കുക മാത്രമല്ല അതു നേടുകയും ചെയ്തു എന്നു നാം ഭക്തിപൂർവം സ്മരിക്കുന്നു.,,

പ്രസ്തുത ഗ്രന്ഥം നാം ശ്രദ്ധാപൂർവം വായിച്ചാൽ ഈ സത്യം നമുക്കു കൂടുതൽ കൂടുതൽ ബോദ്ധ്യപ്പെടുന്നതോടൊപ്പം അപ്രകാരം ജീവിക്കുവാനുള്ള ആഹ്വാനമായി അനുഭവപ്പെടുകയും ചെയ്യും. ആ പരിപൂർണ്ണത പ്രായോഗികമാക്കുവാൻ നമ്മുടെ കർത്താവും ആധുനിക സഭയും വിജയകരമായി ശ്രമിച്ചിരുന്നു എന്ന് ഉദാഹരണങ്ങളോടൊപ്പം പ്രസിദ്ധ ചരിത്രകാരനായിരുന്ന ഗ്വാട്ടക്കിൻെറ ചില വാചകങ്ങൾകൂടെ ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം സമർത്ഥിക്കുന്നു.

ആ ചരിത്രകാരൻ എഴുതുന്നു: ,,ക്രൈസ്തവർ തങ്ങളുടെ ജനസംഖ്യയുമായി യാതൊരു താരതമ്യവും അർഹിക്കാത്ത തരത്തിൽ വലിയ സൽപ്രേരകശക്തിയായി അനുഭവപ്പെട്ടു. ചഞ്ചലബുദ്ധികളുടെയിടയിൽ സ്ഥിരവിശ്വാസം, നിരാശയുടെ മദ്ധ്യേ അഗ്നിസമാനം ശക്തമായ ഉത്തേജനം., അയഞ്ഞ സാന്മാർഗ്ഗിക നിലവാരത്തിനിടയിൽ പവിത്രത, പീഡകളുടെ മദ്ധ്യേ വീരോചിതമായ ധൈര്യം എന്നിവ സമുദായം എത്ര അവഗണിച്ചാലും പുറംതള്ളപ്പെടുവാൻ അസാദ്ധ്യമായ പ്രശ്നമായി അനുഭവപ്പെട്ടു. മാത്രമല്ല ഭാവിമതം ആ പ്രശ്നത്തിനു നൽകുന്ന പ്രത്യുത്തരത്തെ ആശ്രയിച്ചിരിക്കുകയും ചെയ്യുന്നു എന്നും സിദ്ധമായി. ഉയിർത്തെഴുന്നേററവനായ രക്ഷകൻെറ ജീവിക്കുന്ന ശക്തിയല്ലാതെ മറെറാന്നുമല്ല തങ്ങളുടെ ശക്തിക്കു നിദാനമെന്നു സമർത്ഥിക്കുന്ന ക്രൈസ്തവർക്കല്ലാതെ അതിനു യുക്തമായ മറുപടി ലോകത്തിനു നൽകുവാൻ കഴിയുമോ? ക്രിസ്തുവിൻെറ ഉപദേശം പ്രായോഗികമോ എന്നു ചിന്തിക്കുന്ന ആധുനിക ക്രൈസ്തവർ പ്രസ്തുത ഉപദേശം പ്രായോഗികമാക്കുന്നതിന് ആദിമ ക്രൈസ്തവർ എന്തു ചെയ്തുവെന്നും എന്തു വില കൊടുത്തുവെന്നും ഗ്രഹിക്കുന്നതു പ്രയോജനകരമായിരിക്കും.

„ലോകരക്ഷകൻ നമ്മോട് ആവശ്യപ്പെടുന്ന മാനദണ്ഡത്തിൽ നിന്നു നാം വീണുപോകുമ്പോഴും—അതു സാധാരണ സംഭവമാണല്ലോ—നാം നിരാശാഭരിതരാകുന്നില്ല. അതിനു കാരണം അവിടുന്നു നമ്മോടു ക്ഷമയോടെ നമ്മുടെ ബലഹീനതകളെ അറിഞ്ഞുകൊണ്ടുതന്നെ ഇടപെടുന്നു എന്നുള്ളതാണ്. നാം നമ്മുടെ പ്രത്യാശ വച്ചിരിക്കുന്നത് ആ ക്ഷമാശീലനിലാണല്ലോ. എങ്കിലും ആ കാരണത്താൽ നമ്മുടെ മുമ്പാകെ വച്ചിരിക്കുന്ന മാനദണ്ഡം അവിടുന്നു താഴ്ത്തിക്കളയുന്നില്ല. അവിടുത്തെ ആഹ്വാനം „സ്വർഗ്ഗസ്ഥനായ പിതാവു് സൽഗുണപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരായിരിപ്പിൻ.,, എന്നാണല്ലോ. വീണ്ടും അവിടുന്ന് ആവശ്യപ്പെടുകയാണ്: „മുമ്പെ അവൻെറ രാജ്യവും നീതിയും അന്വേഷിപ്പിൻ,,. „എന്നോടു കർത്താവേ, കർത്താവേ എന്നു പറയുന്ന ഏവനുമല്ല, സ്വർഗ്ഗസ്ഥനായ എൻെറ പിതാവിൻെറ ഇഷ്ടം ചെയ്യുന്നവൻ അത്രേ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നതു്.,, ഇവിടെ ഗ്രന്ഥകാരൻ വലിയ വിശദീകരണം ഒന്നും നൽകുന്നില്ലെങ്കിലും കർത്താവിൻെറ ആഹ്വാനത്തിൻെറ സ്വഭാവം നല്ലതുപോലെ സ്പഷ്ടമാക്കുന്നുണ്ടല്ലോ.

## പൗരസ്ത്യരെ ആകർഷിച്ചു

ഗിരിപ്രഭാഷണംപോലെ പൗരസ്ത്യരെ ആകർഷിച്ചിട്ടുള്ള ക്രിസ്തുവിൻെറ മറെറാരു വാക്കുമില്ല എന്ന അഭിപ്രായക്കാരനായിരുന്നു ശ്രീ ആൻഡ്റൂസ്. അതു തികച്ചും ശരിയുമാകുന്നു.

പ്രസ്തുത പ്രഭാഷണത്തിലെ വാക്കുകൾ പഠിക്കുവാൻ ശ്രമിക്കുന്നവരായി ക്രിസ്തുവിൻെറ ഏതൊരു അനുയായിക്കും അനുഭവപ്പെടാറുള്ള ഒരു കാര്യമുണ്ട്. വീണ്ടുംവീണ്ടും അതിലേയ്ക്കു ശ്രദ്ധപതിക്കുമ്പോഴൊക്കെ നൂതനസത്യങ്ങൾ ഗ്രഹിക്കാനുണ്ടെന്നു മനസ്സിലാക്കുന്നു എന്നുള്ളതാകുന്നു ആ സത്യം. മനുഷ്യചിന്തയ്ക്ക് എന്തെല്ലാം വ്യതിയാനം വന്നാലും ശതാബ്ദങ്ങൾ കടന്നാലും ക്രിസ്തുവിൻെറ വാക്കുകൾ പഴഞ്ചനാകുകയോ കാലാനുസരണമല്ലാതായിത്തീരുകയോ ചെയ്യുന്നില്ല. ദീനബന്ധുവിൻെറ ആശയങ്ങൾ തന്നെയാണു മേലുദ്ധരിച്ചതു്.

ഉദ്ധരണികൾ എത്ര വർദ്ധിപ്പിച്ചാലും ഗ്രന്ഥത്തിൻെറ വൈശിഷ്ട്യം വ്യക്തമാക്കുവാൻ മതിയായി എന്ന ധാരണ വരുന്നതല്ല. അങ്ങനെ ഈ ലേഖനം ദീർഘിപ്പിക്കുന്നതു ശരിയായിരിക്കുകയില്ല. എങ്കിലും ഒരു കാര്യംകൂടി എഴുതിക്കൊള്ളട്ടെ:

സ്നേഹത്തെക്കുറിച്ചു കർത്താവു പ്രതിപാദിക്കുന്ന വി. മത്തായി 5: 43 മുതൽ 48 വരെയുള്ള ഭാഗം ഗ്രന്ഥകാരൻെറ അഭിപ്രായമനുസരിച്ചു വിശ്വസാഹിത്യത്തിലെ അതിമനോഹരമായ ഒരു ഭാഗമാകുന്നു. മാത്രമല്ല, ചില മാനദണ്ഡമനുസരിച്ചു പഴയനിയമവുമായി താരതമ്യപ്പെടുത്തിയാൽ പുതിയനിയമത്തിനു മകുടം ചാർത്തുന്ന ഭാഗവുമാണതു്. എത്ര പഠിച്ചാലും മതിവരാത്ത ഭാഗമാണതു് അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ. ക്രിസ്തീയ സ്നേഹത്തിന് ഒരു അതിരു നിർണ്ണയിക്കരുതെന്നുള്ളതാണല്ലോ കർത്തൃ ഉപദേശസാരം. അതു വിശദീകരിക്കുന്നതിനു ഗ്രന്ഥകർത്താ



# വേദവായനക്കുറിപ്പുകൾ

## ചൊവ്വാ

ലൂക്കോസ് 6:27–36

ഈ ഭാഗം മനസ്സിലാക്കേണ്ടതു് അവസാന വാക്യത്തിലുള്ള രണ്ടു മൂന്നു പദങ്ങളുടെ വെളിച്ചത്തിലാണ്. ''നിങ്ങളുടെ പിതാവു്.... ആകുന്നതുപോലെ,, കർത്താവിൻെറ വേറൊരു വചനം ഈ ഭാഗം നമ്മെ അനുസ്മരിപ്പിക്കുന്നു. ''നിങ്ങളുടെ സ്വർഗ്ഗസ്ഥ പിതാവു സൽഗുണസമ്പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണസമ്പൂർണ്ണരാകുവിൻ.,, നാം കൈവരുത്തേണ്ട പ്രകൃതിയുടെയും സ്വഭാവത്തിൻെറയും മാതൃക ദൈവത്തിൻെറ പ്രകൃതിയും സ്വഭാവവുമാണ്.. കർത്താവു് ഇതു വെളിപ്പെടുത്തുക മാത്രമല്ല ചെയ്തതു്, തന്നിൽ വിശ്വസിച്ചു് ആശ്രയിച്ചു ജീവിക്കുന്നവർക്കു ദൈവത്തിൻെറ പ്രകൃതിയിലും സ്വഭാവത്തിലും വളരുവാനുള്ള ശക്തിയും നൽകുന്നു. കർത്താവു തന്നെത്തന്നെ നമുക്കു നൽകുന്നതിൻെറ പ്രതീകവും യാഥാർത്ഥ്യവും വിശുദ്ധകുർബാനയാകുന്ന കൂദാശയിൽ നമുക്കു ലഭിക്കുന്നു. പരിശുദ്ധാത്മാവെന്ന അമൂല്യദാനവും അവൻ നമുക്കു നൽകുന്നു. ക്രിസ്തീയ ജീവിതത്തിൻെറ പരമലക്ഷ്യം ക്രിസ്തുവിനെപ്പോലെ ആയിത്തീരുക എന്നുള്ളതാണ്. ''ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിക്കുന്നുവെങ്കിൽ അവൻ വളരെ ഫലം കായ്ക്കും: എന്നെ പിരിഞ്ഞു നിങ്ങൾക്കു് ഒന്നും ചെയ്‌വാൻ കഴികയില്ല.,, കർത്താവിനോടുള്ള നമ്മുടെ ഐക്യം കർത്താവിൻെറ സ്നേഹമാകുന്ന ഫലം കായ്‌പാൻ നമ്മെ സഹായിക്കുന്നുണ്ടോ?

## ബുധൻ

ലൂക്കോസ് 6:37–42

മററുള്ളവരിൽ നാം വിമർശിക്കുന്ന കുററങ്ങൾ പലപ്പോഴും നമ്മിൽത്തന്നെ കൂടുതലായി കണ്ടേക്കാം. ഈ അറിവു മററുള്ളവരെ സഹതാപപൂർവ്വം മനസ്സിലാക്കുവാനും സഹായിക്കുവാനും നമ്മെ പ്രാപ്തരാക്കേണ്ടതാണ്. പ്രത്യേകിച്ചും നമുക്കിഷ്ടമില്ലാത്തവരോ പെരുമാറാൻ വിഷമം തോന്നുന്നവരോ ആയ ആളുകളോടു സ്നേഹമായി വർത്തിക്കുവാൻ ഇതു നമ്മെ സഹായിക്കേണ്ടതാണ്. മനുഷ്യർ തമ്മിലുള്ള അന്യോന്യ ബന്ധങ്ങളിൽ സ്നേഹമില്ലാതെയുള്ള വിമർശനം ഹാനികരമായിട്ടേ ഭവിക്കൂ. വിനയവും ആത്മനിയന്ത്രണവുമാണു മാഹാത്മ്യത്തിൻെറ ലക്ഷണം. നമ്മുടെ ജീവിതത്തെ ക്രമപ്പെടുത്താതെ മററുള്ളവരെ നന്നാക്കാനുള്ള ശ്രമം ഫലവത്താകുകയില്ല. അതു കൂടുതൽ ദോഷം ചെയ്തെന്നും വരാം. ദൈവം നമ്മോടു് എത്രമാത്രം ദയാലുവാണെന്നു നാം അനുഭവിച്ചറിയുന്നപക്ഷം ആ വിധത്തിൽ മററുള്ളവരോടും ദയകാണിക്കാൻ നാം സന്നദ്ധരാകാതിരിക്കയില്ല. മററുള്ളവർക്കു നാം ചെയ്യുന്ന എത്ര തുച്ഛമായ സഹായവും ദൈവം നമുക്കു ചെയ്യുന്നതിനുള്ള ഒരു നന്ദിപ്രകടനമായി വിചാരിക്കാം.

## വ്യാഴം

ലൂക്കോസ് 6:43–49

ഒരു വൃക്ഷത്തിൻെറ ജീവൻ അതിൻെറ വേരുകളെ ആശ്രയിച്ചിരിക്കുന്നു. ഒരു വീടിൻെറ ഉറപ്പു് അടിസ്ഥാനത്തെയും ആശ്രയിച്ചിരിക്കുന്നു. വേരുകളും അടിസ്ഥാനവും അദൃശ്യമായി സ്ഥിതിചെയ്യുന്നു. മനുഷ്യജീവിതത്തിൻെറയും സ്വഭാവത്തിൻെറയും അടിസ്ഥാനം അദൃശ്യമായ ചിന്തകളിലും ആന്തരീയമായ ഉദ്ദേശങ്ങളിലും സ്ഥിതിചെയ്യുന്നു. ക്രിസ്ത്യാനിയുടെ ജീവിതം ക്രിസ്തുവിനോടുള്ള ബന്ധമാകുന്ന ആത്മീയാടിസ്ഥാനത്തിലും പ്രാർത്ഥനയിലും ദൈവേഷ്ടം പ്രവർത്തിക്കുന്നതിലും ആണു സ്ഥിതിചെയ്യുന്നതു്. നാം സത്യദൈവത്തെ അറിഞ്ഞിട്ടുണ്ടെന്നോ സത്യവിശ്വാസം ഉള്ളവരാണെന്നോ പറഞ്ഞതുകൊണ്ടായില്ല. നമ്മുടെ അറിവും വിശ്വാസവും ക്രിസ്തീയ ഫലങ്ങളെ ജീവിതത്തിൽ പുറപ്പെടുവിക്കണം. ദൈവേഷ്ടം അറിഞ്ഞാൽ മാത്രം പോരാ. അതനുസരിച്ചു പ്രവർത്തിക്കയും വേണം. അതു മാത്രമാണു കെട്ടുറപ്പുള്ള ജീവിതം.

## വെള്ളി

ലൂക്കോസ് 7:1–10

മാമൂൽപ്രിയരായ യഹൂദന്മാരുടെ ക്ഷമയെ പരീക്ഷിക്കുന്ന വിധത്തിലായിരുന്നു കർത്താവിൻെറ ജീവിതവും പെരുമാററവും. അവരുടെ പല മാനുഷിക നിയമങ്ങളെയും താൻ ലംഘിച്ചു, മാമൂലുകളെ അവഗണിച്ചു പ്രവർത്തിച്ചു. അവൻ കുഷ്ഠരോഗിയെ തൊട്ടു സൗഖ്യപ്പെടുത്തി, പുറജാതിക്കാരുടെ ഭവനങ്ങളിൽ പ്രവേശിക്കുകയും ചുങ്കക്കാരോടും പാപികളോടും ഒന്നിച്ചു ഭക്ഷിക്കുകയും സഹവസിക്കുകയും ചെയ്തു. അവൻ ശാബതിനെ ലംഘിക്കുകപോലും ചെയ്തു— പരീശന്മാരുടെ വ്യാഖ്യാനപ്രകാരം! നിയമ

---

വു് ശ്രമിക്കുന്നതിനിടയിൽ ,,സഹോദരന്മാരെ മാത്രം വന്ദനം ചെയ്താൽ നിങ്ങൾ എന്തു വിശേഷം ചെയ്യുന്നു,, എന്ന വാചകം പ്രത്യേക ചിന്തയ്ക്കു വിധേയമാകുന്നുണ്ടു്. അദ്ദേഹത്തിൻെറ വിശദീകരണം അർത്ഥവത്തും ഹൃദയസ്പർശിയുമായി എനിക്കു തോന്നി. ,, ക്രിസ്തീയ സ്നേഹത്തിനു് ഒരതിരു നിർണ്ണയിക്കരുതെന്ന കർത്തൃപ്രമാണം വിശദീകരിക്കുകയാണല്ലോ കർത്താവിവിടെ ചെയ്യുന്നതു്. അതിനു സാധാരണ ജനങ്ങൾ അന്യരിൽനിന്നവകാശപ്പെടുന്ന നിലപാടും ക്രിസ്തുവിൻെറ ആഹ്വാനസാരവും തമ്മിലുള്ള വ്യത്യാസമാണ് ഇവിടെ പരിഗണനാവിഷയം. സാധാരണ ജനങ്ങൾ തങ്ങളെ സ്നേഹിക്കുന്നവരെ സ്നേഹിക്കുക സഹജമാണ്. എന്നാൽ അതുകൊണ്ടായില്ല. അവിടുത്തെ അനുയായികൾ, കൂടുതലായി എന്തു ചെയ്യുന്നു (What do you in excess) എന്നതാണു ചോദ്യം. നിങ്ങളുടെ സ്നേഹത്തിൽ എന്തൊരു അസാധാരണത്വമാണുള്ളതു്? ഓരോരുത്തരും ഉത്തരം പറയേണ്ട ഒരു ചോദ്യമാണിതു്. ക്രിസ്ത്യാനി തങ്ങളെ സ്നേഹിക്കുന്നവരെ മാത്രം സ്നേഹിച്ചാലാവില്ല. ഈ ഉന്നതമാനദണ്ഡത്തിലേയ്ക്കുയരുവാൻ നമുക്കു കഴിയുമോ? ഈ സത്യം എന്നെ ആഴമായി സ്പർശിച്ചു. എൻെറ പരാജയത്തിൻെറ വലിപ്പം എനിക്കു ബോദ്ധ്യമായി. ആ നിലയിൽ ആ വിശദീകരണം ഞാൻ മറക്കുകയില്ല.

ഈ അർത്ഥത്തിൽ ആ ഭാഗം തന്നിൽ കൂടുതൽ പതിയണമെന്ന ആഗ്രഹത്തോടെ ഒരു കടലാസിലെഴുതി ഗ്രന്ഥകർത്താവു് തൻെറ മേശപ്പുറത്തു സൂക്ഷിച്ചിരുന്നുപോലും. മാത്രമല്ല, അതു വായിക്കുമ്പോഴൊക്കെയും അദ്ദേഹം തന്നോടു തന്നെ ഈ വിധം ചോദിക്കുമായിരുന്നു: ''ക്രിസ്തുവിനോടു് എനിക്കുള്ള സ്നേഹം എൻെറ ജീവിതത്തിലെ പ്രധാന പ്രേരകശക്തി ആയിത്തീർന്നതിൻെറ ഫലമായി അവനോടുള്ള ഭക്തിപ്രകർഷത്തിൻെറ പരമാവധിവരെ ദിവസവും പോകുവാൻ ഞാൻ തയാറുണ്ടോ? തൽഫലമായി എനിക്കു് അന്യരോടുള്ള സ്നേഹം ആഴവും വിസ്തൃതവുമായിത്തീർന്നിട്ടുണ്ടോ? സ്നേഹത്തിൻെറ പരമാവധിവരെ ഞാൻ പോയിട്ടുണ്ടോ?,,

ആ ചോദ്യത്തിനു ഗ്രന്ഥകാരൻ നൽകിയ മറുപടി ആയിരുന്നു അദ്ദേഹത്തിൻെറ ജീവിതരഹസ്യം.

# അഭിമുഖസംഭാഷണം

സി. ഈ ജി.

"യേശു അവനോടു, "ഞാൻ നിന്നെ അത്തിയുടെ കീഴിൽ കണ്ടു എന്നു നിന്നോടു പറകകൊണ്ടു വിശ്വസിക്കുന്നുവോ? നീ ഇതിനേക്കാൾ വലിയതു കാണും,"എന്നു ഉത്തരം പറഞ്ഞു. "ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു. സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രന്റെ അടുക്കൽ ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നതും നിങ്ങൾ കാണും,"എന്നു അവരോടു പറഞ്ഞു.". യോഹ: 1: 50–51.

കർത്താവിന്റെ പരസ്യശുശ്രൂഷയുടെ ഏതാണ്ടു് ആരംഭഘട്ടത്തിൽ പീലിപ്പോസ് സ്നേഹിതനായ നഥനയേലിനെ കൂട്ടിക്കൊണ്ടു് കർത്താവിന്റെ സമീപേ വന്നപ്പോൾ കർത്താവും നഥനയേലും തമ്മിൽ നടന്ന പ്രഥമസംഭാഷണത്തിന്റെ ഉപസംഹാരഭാഗമാണു മേലുദ്ധരിച്ചിരിക്കുന്നതു്. ആ സംഭാഷണഭാഗത്തെക്കുറിച്ചു ചിന്തിക്കുന്നതിനു മുമ്പായി നഥനയേൽ ആരായിരുന്നു എന്നു് ആരായുന്നതു പ്രയോജനകരമായിരിക്കും. പല കാരണങ്ങളാൽ നഥനയേൽ അപ്പോസ്തലനായിരുന്ന ബർത്തൽമായി ആയിരുന്നിരിക്കാമെന്നാണു പണ്ഡിതാഭിപ്രായം. ബർത്തൽമായി എന്ന പേർ യോഹന്നാന്റെ സുവിശേഷത്തിൽ കാണാനില്ല. മററു സുവിശേഷകന്മാർ അപ്പോസ്തലന്മാരുടെ പട്ടികയിൽ ബർത്തൽമായിയെയും ഉൾപ്പെടുത്തിയിട്ടുണ്ടു്. യഥാർത്ഥത്തിൽ അതു് ഒരു പേരല്ല. ആ വാക്കിന്റെ അർത്ഥം തൽമായിയുടെ പുത്രൻ എന്നു മാത്രമാകുന്നു. യോഹന്നാന്റെ സുവിശേഷത്തിൽ നഥനയേൽ പീലിപ്പോസിന്റെ ഒരു സ്നേഹിതനായിട്ടാണു കാണുന്നതു്. ഇതര സുവിശേഷങ്ങളിൽ പീലിപ്പോസിന്റെ പേരിനോടു ചേർന്നു കാണുന്നതു ബർത്തൽമായി എന്ന പേരത്രേ. തിബേര്യോസ് കടൽക്കരയിൽ വച്ചു കർത്താവു ശിഷ്യന്മാരെ കാണുന്ന ഭാഗം യോഹന്നാൻ ശ്ലീഹാ വിവരിക്കുന്നയിടത്തു് ഏഴു പേരെ കാൺമാനുണ്ടു്. അവരിൽ ആറു പേരും അപ്പോസ്തലന്മാരായിരുന്ന സ്ഥിതിക്കു് അതോടു ചേർന്നു കാണുന്ന നഥനയേലും അപ്പോസ്തലനായിരുന്നിരിക്കണം. അങ്ങനെയെങ്കിൽ അദ്ദേഹത്തിന്റെ

---

ങ്ങളെയും മാമൂലുകളെയും തുച്ഛമായി കരുതിയതുകൊണ്ടല്ല കർത്താവിപ്രകാരം ചെയ്തതു്. അവയുടെ ഉന്നതമായ ഉദ്ദേശ്യങ്ങളെ പരാജയപ്പെടുത്തുന്ന വിധത്തിൽ അവയെ പാലിക്കുന്നതുകൊണ്ടു പ്രയോജനമില്ലെന്നു തെളിയിക്കയാണു കർത്താവു ചെയ്തതു്. സ്നേഹമാണു സകല നിയമങ്ങളുടെയും അടിസ്ഥാനമെന്നു കർത്താവു വെളിപ്പെടുത്തി. മനുഷ്യന്റെ വിശ്വാസത്തിനു പ്രത്യുത്തരമായി കർത്താവിന്റെ സ്നേഹം എല്ലാ പ്രതിബന്ധങ്ങളെയും അതിലംഘിച്ചു പ്രവർത്തിച്ചു. ആ സ്നേഹം ഇന്നും പ്രവർത്തിക്കുന്നു.

### ശനി

ലൂക്കോസ് 7:18–23

യോഹന്നാൻ സ്നാപകൻ തടവിൽ ഏകാന്തനായി കഴിച്ചുകൂട്ടുകയായിരുന്നു. സത്യത്തിനും നീതിക്കും വേണ്ടിയുള്ള പോരാട്ടത്തിൽ ജീവനെപ്പോലും അപകടത്തിലാക്കിയ യോഹന്നാനു് അവസാനഘട്ടത്തിലും ധൈര്യവും മനസ്സമാധാനവും അനുഭവപ്പെടുമെന്നു വിചാരിക്കാവുന്നതാണു്. എന്നാൽ യഥാർത്ഥത്തിൽ അങ്ങനെ ആയിരുന്നോ എന്നു സംശയിക്കാൻ ഈ സംഭവം വകനൽകുന്നു. താൻ വിശ്വസിച്ചതും പ്രഖ്യാപിച്ചതുംപോലെ യേശുതന്നെയാണോ വരുവാനുള്ള മശിഹാ എന്നു തനിക്കു സംശയം തോന്നിയിരിക്കാം. യേശു മശിഹാ അല്ലെങ്കിൽ തന്റെ ജീവിതവും സേവനവുമെല്ലാം നിരർത്ഥകമായി യോഹന്നാനു തോന്നിയിരിക്കാം. യേശു നൽകിയ മറുപടി യോഹന്നാനു സംശയനിവാരണം വരുത്തിയോ എന്നു നിശ്ചയമില്ല. വലിയ ആത്മീയ ഉണർവ്വു് ഉണ്ടായിട്ടുള്ളവർക്കും അതിനു ശേഷം നിരാശയും മ്ളാനതയും ഉണ്ടായെന്നു വരാം. അങ്ങനെയുള്ള സന്ദർഭങ്ങളിൽ യേശുവിനെ നോക്കി അവനിലുള്ള വിശ്വാസം ദൃഢപ്പെടുത്തുകയാണു കരണീയമായിട്ടുള്ളതു്. എതിർശക്തികൾ നടമാടുന്ന സാഹചര്യങ്ങളിലും ദൈവം തന്റെ ഉദ്ദേശ്യങ്ങളെ നിറവേററുമെന്നു നമുക്കു ദൃഢമായി വിശ്വസിക്കാം.

### ഞായർ

റോമർ 12:16–21

ജീവിതത്തിൽ ഏററവും പ്രയാസമേറിയ ഒരു കാര്യം പ്രതികാര മനോഭാവമില്ലാതെ അനീതി സഹിക്കുക എന്നുള്ളതാണു്. ഈ ലോകത്തിൽ ചിലപ്പോൾ നാം അവഗണനയ്ക്കും വഞ്ചനയ്ക്കും നിന്ദയ്ക്കും വിധേയരാകേണ്ടി വരുമെന്നു പ്രതീക്ഷിക്കണം. ചിലപ്പോൾ ആരുടെയും കരുതിക്കൂട്ടിയുള്ള പ്രവർത്തനമില്ലാതെ ഇങ്ങനെയുള്ള അനുഭവങ്ങൾ നമുക്കു് ഉണ്ടായേക്കാം. മററുള്ളവർ കരുതിക്കൂട്ടി നമ്മോടു് അനീതി പ്രവർത്തിച്ചെന്നു തോന്നുമ്പോഴും നാമറിയാത്ത തക്കതായ കാരണം അവർക്കു് ഉണ്ടായിരിക്കാം. സ്നേഹത്തോടുകൂടിയുള്ള നമ്മുടെ സമീപനം ശത്രുക്കളെ പോലും ആദായപ്പെടുത്തുവാൻ നമ്മെ സഹായിക്കും. ഏതായാലും നാം പ്രതികാരം ചെയ്യാതിരിക്കാൻ ശ്രദ്ധിക്കണം. തിന്മയ്ക്കു പകരം തിന്മ ചെയ്യുന്നതിനേക്കാൾ നല്ലതു് അനീതി സഹിക്കുകയാണു്. നമ്മെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുകയാണു നമ്മുടെ ആദ്യത്തെ കടമ. അതു് അവരുടെ മനസ്സു തിരിവിനും നമ്മുടെ സ്നേഹവർദ്ധനവിനും സഹായിക്കും.

### തിങ്കൾ

ലൂക്കോസ് 7: 24–35

നമ്മുടെ കർത്താവു യോഹന്നാൻ സ്നാപകനെക്കുറിച്ചു് ഏററവും വലിയ അഭിനന്ദനം രേഖപ്പെടുത്തി. "സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ യോഹന്നാനേക്കാൾ വലിയവൻ ആരുമില്ല.", പിന്നെ എന്തുകൊണ്ടാണു ദൈവരാജ്യത്തിൽ ഏററവും ചെറിയവൻ അവനിലും വലിയവനാണെന്നു കർത്താവു പറഞ്ഞതു്? കർത്താവിന്റെ മരണത്തിനും ഉയിർത്തെഴുന്നേല്പിനും ശേഷം ഒരു പുതിയ യുഗം ആരംഭിക്കുമെന്നും തന്നിലുള്ള വിശ്വാസത്താൽ തന്റെ ആത്മീയരാജ്യത്തിലേയ്ക്കു പ്രവേശിക്കുന്നവർക്കു ദൈവത്തിന്റെ സ്നേഹവും ശക്തിയും കൂടുതൽ അനുഭവപ്പെടുമെന്നും അങ്ങനെ അവർ ആത്മീയമായി കൂടുതൽ സ്വാധീനശക്തിയുള്ളവരായിരിക്കുമെന്നുമാണു കർത്താവു പറഞ്ഞതിന്റെ അർത്ഥം. ചില സഭകൾ പൗലൂസ് ശ്ലീഹായുടെ മാനസാന്തരത്തിന്റെ ഓർമ്മയെ കൊണ്ടാടുന്ന ദിവസമാണു് ഇന്നു്. പൗലൂസ് തന്റെ മാനസാന്തരത്തിനു ശേഷം കർത്താവു പറഞ്ഞതുപോലെയുള്ള വലിയവരിൽ ഒരാളായിത്തീർന്നു. യേശുക്രിസ്തുവിലുള്ള ആഴമായ വിശ്വാസം മനുഷ്യജീവിതത്തിലും സ്വഭാവത്തിലും വരുത്തുന്ന പരിവർത്തനം അൽഭുതകരമാണു്.

ചർച്ചുവീക്കിലി

പേർ തൽമായിയുടെ പുത്രനായ നഥനയേൽ എന്നായിരുന്നു എന്നു് അനുമാനിക്കുന്നതിൽ തെററില്ല. ഈ നഥനയേൽ ആരായിരുന്നാലും കർത്താവും നഥനയേലും തമ്മിലുള്ള സംഭാഷണത്തിന്റെ പ്രാധാന്യം എന്താണെന്നുള്ളതാണല്ലോ നമ്മുടെ ദൃഷ്ടിയിൽ പ്രാധാന്യമർഹിക്കുന്നതു്. അതുകൊണ്ടു് അതിലേയ്ക്കു കടക്കാം.

പീലിപ്പോസാണു് നഥനയേലിനെ കർത്തൃസവിധത്തിലേയ്ക്കാനയിച്ചതു്. എന്നാൽ, കർത്താവും നഥനയേലും തമ്മിലുള്ള സംഭാഷണത്തിൽനിന്നു നഥനയേൽ കർത്തൃസവിധത്തിലേയ്ക്കാനീതനാകുന്നതിനു മുമ്പു് നഥനയേലിനെ യേശുതമ്പുരാൻ മനസ്സിലാക്കിക്കഴിഞ്ഞിരുന്നു എന്നു വ്യക്തമാണു്. കർത്താവിന്റെ വാക്കുകളിലെ സൂചനകൊണ്ടു നഥനയേലിനെ കാണുക മാത്രമല്ല, നഥനയേലിന്റെ ചിന്തകൾപോലും കർത്താവു ഗ്രഹിച്ചിരുന്നു എന്നു സ്പഷ്ടമാണു്. അതാണു് നഥനയേലിനെ അൽഭുതപ്പെടുത്തിയതും. യേശുവിനെക്കുറിച്ചു കേട്ടിരുന്ന വാർത്തകളും അവൻ നസറേത്തുകാരനാണെന്നുള്ള വസ്തുതയും തമ്മിൽ പൊരുത്തപ്പെടുത്തുവാൻ നഥനയേൽ വളരെ ക്ളേശിച്ചു. ഇതു് ഏതു വിധം പൊരുത്തപ്പെടുത്തുവാൻ കഴിയുമെന്നുള്ളതായിരുന്നിരിക്കണം അത്തിവൃക്ഷത്തിന്റെ കീഴിലിരിക്കുമ്പോൾ നിഷ്ക്കളങ്കനായ നഥനയേലിന്റെ ചിന്ത. ഹൃദയവിചാരങ്ങളെ അറിയുന്ന ദൈവം നഥനയേലിന്റെ മനസ്സിലെ തിരതല്ലലിന്റെ സ്വഭാവം ശരിയായി മനസ്സിലാക്കിയാണു് അവനെ സ്വാഗതം ചെയ്തതു്. നഥനയേലിന്റെ ഹൃദയവിചാരങ്ങൾ ഗ്രഹിക്കുവാൻ കഴിഞ്ഞ കർത്താവിൽനിന്നു നമ്മെ മറയ്ക്കുവാൻ പ്രാപ്തമായ അത്തിവൃക്ഷങ്ങളൊന്നുമില്ല. അതുകൊണ്ടാണു "തിരുസന്നിധിയിൽനിന്നു് എവിടേയ്ക്കു ഞാൻ ഓടും? ഞാൻ സ്വർഗ്ഗത്തിൽ കയറിയാൽ നീ അവിടെയുണ്ടു്. ഞാൻ ഉഷസിൻ ചിറകു ധരിച്ചു സമുദ്രത്തിന്റെ അററത്തു ചെന്നു പാർത്താൽ അവിടെയും നിന്റെ കൈ എന്നെ നടത്തും. നിന്റെ വലംകൈ എന്നെ പിടിക്കും. ഇരുട്ടു് എന്നെ മൂടിക്കളയട്ടെ, വെളിച്ചം എന്റെ ചുററും രാത്രിയായിത്തീരട്ടെ എന്നു ഞാൻ പറഞ്ഞാൽ ഇരുട്ടുപോലും നിനക്കു മറവായിരിക്കയില്ല, രാത്രി പകൽപോലെ പ്രകാശിക്കും..... ഞാൻ രഹസ്യത്തിൽ ഉണ്ടാക്കപ്പെടുകയും ഭൂമിയുടെ അധോഭാഗങ്ങളിൽ നിർമ്മിക്കപ്പെടുകയും ചെയ്തപ്പോൾ എന്റെ അസ്ഥികൂടം നിനക്കു മറവായിരുന്നില്ല. ഞാൻ പിണ്ഡാകാരമായിരുന്നപ്പോൾ നിന്റെ കണ്ണു എന്നെ കണ്ടു" എന്നിപ്രകാരം സങ്കീർത്തനക്കാരൻ പാടിയിരിക്കുന്നതു്. നഥനയേലിനെ എന്നപോലെ കർത്താവു നമ്മെയും നമ്മുടെ ചിന്തകളെയും അറിയുന്നുണ്ടു്. നമ്മുടെ ഇരിപ്പും നടപ്പും അവൻ കാണുന്നു. അവന്റെ കണ്ണുകളിൽനിന്നു മറവായിരിക്കുന്നതൊന്നുമില്ല. ആ ഒരു ബോധം നമ്മിൽ ദൃഢതരമായിരുന്നുവെങ്കിൽ അതുതന്നെ നമ്മുടെ ജീവിതത്തിനും താൽപ്പര്യങ്ങൾക്കും വലിയ അന്തരം വരുത്തുമായിരുന്നു.

നഥനയേൽ സമീപിക്കുന്നതു കണ്ടു്, "ഇതാ സാക്ഷാൽ യിസ്രായേല്യൻ, ഇവനിൽ കളങ്കമില്ല" എന്നു പറഞ്ഞായിരുന്നുവല്ലോ കർത്താവു് അവനെ സ്വാഗതം ചെയ്തതു്. നഥനയേലും പീലിപ്പോസും തമ്മിലുള്ള സംഭാഷണം ശ്രവിച്ചാൽ നഥനയേൽ ഒരു അശുഭ പ്രതീക്ഷകനും മുൻവിധിയോടുകൂടിയവനും ആയിരുന്നു എന്നു വ്യക്തമാണു്. യേശുവിന്റെ അവകാശങ്ങൾ എന്തെല്ലാം ആയിരുന്നാലും നസറേത്തിൽനിന്നു നന്മ പുറപ്പെടുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ടു് യേശുവിനെക്കുറിച്ചു പീലിപ്പോസ് അറിയിച്ചതു വകവച്ചു കൊടുക്കുവാനുള്ള പ്രയാസത്തോടുകൂടിയാണു് അവൻ അടുത്തു വന്നതു്. എങ്കിലും അവൻ അടുത്തു വന്നപ്പോൾ അവനിലുള്ള നന്മ ചൂണ്ടിക്കാണിച്ചാണു കർത്താവു് അവനെ സ്വാഗതം ചെയ്തതു്. അവിടുന്നു മനുഷ്യനിലുള്ള നന്മ എപ്പോഴും കാണുന്നു. പത്രോസിനെ സ്വാഗതം ചെയ്തതു നിനക്കു പാറ എന്നു പേരാകും എന്നു പറഞ്ഞായിരുന്നു. പരീശന്റെ വിരുന്നുഭവനത്തിൽ വച്ചു തന്നെ തൈലലേപനം ചെയ്ത സ്ത്രീയുടെ അധ:പതിച്ച അവസ്ഥയേക്കാൾ അവിടുത്തെ കൂടുതൽ സ്പർശിച്ചതു് അവൾ തന്നോടു പ്രദർശിപ്പിച്ച സ്നേഹത്തിന്റെ അതുല്യസ്വഭാവമായിരുന്നു. സ്നേഹമുള്ള ഒരു ഹൃദയത്തിനേ അതു സാദ്ധ്യമാകൂ. ഏന്തി നടക്കുന്ന കുഞ്ഞിന്റെ നടത്തയിലും കൊഞ്ചി സംസാരിക്കുന്ന കുഞ്ഞിന്റെ വാക്കുകളിലും അതിന്റെ മാതാവു സൗന്ദര്യം ദർശിക്കുന്നുണ്ടു്; സൗന്ദര്യം ആസ്വദിക്കുന്നുണ്ടു്. അങ്ങനെയെങ്കിൽ സ്നേഹത്തിന്റെ കേദാരവും നമ്മുടെ ബലഹീനതകളിൽ സഹതാപവുമുള്ള കർത്താവു നമ്മെ വീക്ഷിക്കുന്നതെപ്രകാരമായിരിക്കുമെന്നു ഗ്രഹിപ്പാനുള്ളതേയുള്ളു.

നീ ഇതിനേക്കാൾ വലിയതു കാണും എന്നു പറഞ്ഞാണു കർത്താവു നഥനയേലിനെ ധൈര്യപ്പെടുത്തിയതു്. തന്നെ സമീപിക്കുന്ന അവിടുത്തെ വാൽസല്യമക്കൾക്കു് അവിടുന്നു നൽകുന്ന എല്ലാ അനുഗ്രഹങ്ങൾക്കും മുകളിൽ നീ ഇതിനേക്കാൾ വലിയതു കാണും എന്ന മേലെഴുത്തു കാണുവാൻ കഴിയുന്നതാണു്. സമുദായം പുറംതള്ളിയിരുന്ന ചുങ്കക്കാരെയും പാപികളെയും ഉപയോഗിച്ചാണു് യേശുതമ്പുരാൻ പാതാളവാതിലുകൾ ബലം ചെയ്യാത്ത തന്റെ സഭയുടെ അടിസ്ഥാനമുറപ്പിച്ചതു്. സമാധാനപ്രഭു നശിച്ചവരെയും നഷ്ടപ്പെട്ടവരെയും തന്റെ സൈന്യത്തിൽ ചേർത്തു. മൽസ്യം പിടുത്തക്കാരുടെയും ചുങ്കക്കാരുടെയും ഇടയിൽനിന്നു് അവിടുന്നു തന്റെ സേനാനായകന്മാരെ തെരഞ്ഞെടുത്തു.

ശിമോൻ പത്രോസ് ശക്തിയുടെയും ബലഹീനതയുടെയും ഉന്മേഷത്തിന്റെയും ചഞ്ചലതയുടെയും ഒരു സങ്കലനം ആയിരുന്നു. എങ്കിലും അവൻ യേശുതമ്പുരാന്റെ തൃക്കരസ്പർശനമേററപ്പോൾ ശിലാതുല്യസ്വഭാവത്തോടുകൂടിയവനായി. ശിമോനെ സംബന്ധിച്ചിടത്തോളം വലിയ കാര്യങ്ങൾ അവൻ അനുഭവിച്ചറിഞ്ഞു. യോഹന്നാൻ ശാന്തമായി കിടക്കുന്ന തടാകത്തിന്റെ പ്രതീതിയാണു മനോമുകുരത്തിൽ കൊണ്ടുവരുന്നതു്. സ്നേഹിക്കുവാനുള്ള കഴിവു് അവനുണ്ടായിരുന്നു. അതു കർത്താവു ഗ്രഹിച്ചു. അവനെ സ്വാഗതം ചെയ്തു. എങ്കിലും യേശുവിന്റെ വലത്തും ഇടത്തും ഉള്ള പ്രഥമസ്ഥാനത്തിനുവേണ്ടിയുള്ള മൽസരവും തീയിറക്കി, തങ്ങളെ കൈക്കൊള്ളാത്തവരെ നശിപ്പിക്കുവാനുള്ള സന്നദ്ധതയും യോഹന്നാന്റെ സ്വഭാവത്തിന്റെ ബലഹീനവശം കുറിക്കുന്നു. അവൻ പാകതയും പക്വതയും പ്രാപിക്കേണ്ടതാവശ്യമായിരുന്നു. അതവൻ പഠിക്കുകയും ചെയ്തു. അങ്ങനെ അവനും വലിയ കാര്യങ്ങൾ കാണുവാൻ ഇടയായി. നമ്മിൽ പലരുടേയും സ്നേഹം അതിന്റെ ഭൗതികാവശിഷ്ടങ്ങൾ ത്യജിച്ചു യേശുവിന്റെ സ്നേഹത്താൽ നയിക്കപ്പെടേണ്ടിയിരിക്കുന്നു. നഥനയേൽ തനിക്കു പ്രാപ്യമായിരുന്ന സൂചനകളെ അടിസ്ഥാനപ്പെടുത്തി ഉന്നതതലത്തിലേയ്ക്കു് ഉയരുകതന്നെ ചെയ്തു. എങ്കിലും അടയേണ്ട പല വിടവുകളും അവനിൽ അവശേഷിച്ചിരുന്നു. അവൻ ചിലതു കണ്ടു. കൂടുതൽ കാണുവാൻ പ്രാപ്തനായിരുന്നു. അവന്റെ അറിവിൽപ്പെട്ടതിൽ വളരെ കൂടുതൽ അവൻ കാണുമെന്നു് അവനു നിർദ്ദേശം ലഭിച്ചു. യേശുവിൽ അവൻ ദൈവപുത്രനെ, യിസ്രായേൽ രാജാവിനെ ദർശിച്ചു. എങ്കിലും യാക്കോബിന്റെ ഗോവണി യഹൂദജാതിക്കു പുറത്തുള്ളവർക്കും ലഭിക്കുവാനിരിക്കുന്ന അനുഗ്രഹത്തെ കുറിക്കുന്നു എന്നും, ദൈവപുത്രനായ യേശു യിസ്രായേലിന്റെ രാജാവു മാത്രമല്ല, മനുഷ്യവർഗ്ഗത്തിന്റെ മുഴുവന്റെയും പ്രതിനിധിയാണെന്നും ഗ്രഹിക്കേണ്ടിയിരുന്നു. നമ്മുടെ കർത്താവിന്റെ വ്യത്യാസമില്ലാത്ത സമീപനരീതിയാണതു്. എപ്പോഴും കൂടുതൽ കാണുവാനും അറിയുവാനും ഉണ്ടായിരിക്കും "നീ ഇതിനേക്കാൾ വലിയതു കാണും" നാം എല്ലാവരും വലിയ കുറവുകളുള്ളവരാണു്. എങ്കിലും നഥനയേലിനെയും പത്രോസിനെയും യോഹന്നാനെയും മത്തായിയെയും നോക്കിയ കണ്ണുകൾകൊണ്ടാണു കർത്താവു നമ്മെയും നോക്കുന്നതു്. നഥനയേലിനു കൊടുത്ത ഉറപ്പു് നമുക്കും ലഭ്യമാണെന്ന ബോധത്തോടെ നമുക്കു ജീവിക്കാം.

---

## റവ. ഏ. ഈ. ഡി. ഫ്രഡറിക്ക്

നാഷണൽ ക്രിസ്ത്യൻ കൗൺസിലിന്റെ സെക്രട്ടറിമാരിലൊരാളായി സേവനം അനുഷ്ഠിച്ചുപോന്ന റവ. എ. ഈ. ഡി. ഫ്രഡറിക്ക് ആറരവർഷത്തെ സേവനത്തിനു ശേഷം ആ ജോലിയിൽ നിന്നു വിരമിച്ചു, കൽക്കട്ടയിൽ ആംഗ്ളിക്കൻ സഭവകയായുള്ള ഓൾഡ്മിഷൻ ചർച്ചിന്റെ വികാരിയായി ചാർജെടുത്തിരിക്കുന്നു.

# സഭകളുടെ ഐക്യത്തിനുവേണ്ടിയുള്ള മദ്ധ്യസ്ഥപ്രാർത്ഥനാവാരം

## ജനുവരി 18 മുതൽ 25 വരെ ആചരിക്കുന്നു

ഭൂലോകമെങ്ങുമുള്ള എല്ലാ ക്രൈസ്തവരും 1965 ജനുവരി 18 മുതൽ 25 വരെയുള്ള തീയതികളിൽ ക്രിസ്തീയൈക്യത്തിനുവേണ്ടി പ്രത്യേക പ്രാർത്ഥനകൾ നടത്തുന്നതാണ്.

പല സ്ഥലങ്ങളിലും റോമൻ കത്തോലിക്കർ, ഓർത്തഡോക്സുകാർ, പ്രോട്ടസ്റ്റൻറുകാർ എന്നിവർ ഒരുമിച്ചു ചേർന്നു ആരാധനകൾ നടത്തും.

ഈ ഒരാഴ്ച ക്രൈസ്തവസഭകളുടെ ഐക്യത്തിനായുള്ള പ്രാർത്ഥനകൾ നടത്തണമെന്ന് സഭകളുടെ അഖിലലോക കൗൺസിലിൻെറ "വിശ്വാസവും പട്ടത്വവും" എന്ന വകുപ്പു ആഹ്വാനം ചെയ്തിട്ടുണ്ട്.

"കണ്ടാലും ഞാൻ സകലത്തും പുതുക്കുന്നു" (വെളിപ്പാട് 21:5) എന്ന വാക്യമാണ് ഈ വർഷം ഈ പ്രാർത്ഥനാവാരത്തിലെ ചിന്താവിഷയമായി തെരഞ്ഞെടുത്തിരിക്കുന്നത്. ജീവിതത്തിൻെറ പുതുക്കത്തെപ്പററിയായിരിക്കണം ധ്യാനവും ചിന്തയും. വ്യക്തികളായും സമൂഹങ്ങളായും സഭകളായും പുതുക്കം വളരെ ആവശ്യമായ സാഹചര്യങ്ങളിലാണല്ലോ നാം ജീവിക്കുന്നതു്.

ജനുവരി മൂന്നാം വാരത്തിൽ സഭൈക്യത്തിനു വേണ്ടിയുള്ള പ്രാർത്ഥനാ വാരാചരണമാരംഭിച്ചതു് 1908-ൽ സ്പെൻസർ ജോൺസ്, പോൾവാട്സൺ, എന്നീ രണ്ടു ആംഗ്ളിക്കൻ വൈദികരാണ്. പോൾവാട്സൺ പിറേറവർഷം റോമൻ കത്തോലിക്കാ സഭയിൽ ചേർന്നു. ആ വർഷം പ്രസ്തുത വാരാചരണത്തിനു പീയൂസ് പത്താമൻ മാർപ്പാപ്പ ഔദ്യോഗികമായി അംഗീകാരം നൽകി. പിൽക്കാലത്തു ബനഡിക്ട് പതിനഞ്ചാമൻമാർപ്പാപ്പാ അതിൻെറ ആചരണം റോമൻ കത്തോലിക്കാസഭ മുഴുവനിലേക്കുമായി വ്യാപിപ്പിച്ചു.

1930-നുശേഷം ആബെപോൾ കൂട്ടൂരിയർ എന്നൊരു റോമൻകത്തോലിക്ക വൈദികൻ യോഹന്നാൻെറ സുവിശേഷത്തിൽ കാണുന്ന ഐക്യത്തിനു വേണ്ടിയുള്ള ക്രിസ്തുവിൻെറ

---

(2-ാം പേജിൽനിന്നു തുടർച്ച)

ക്കു് അരോചകമായി തോന്നാം. ഒരു മനുഷ്യനിലും യാതൊരു തെററും കാണാതിരിക്കുകയും മനുഷ്യരൂപമെടുത്ത ദൈവമാണു താനെന്ന് അവകാശവാദം മുഴക്കുകയും ചെയ്യുന്ന ഒരു സിദ്ധനെയോ മറേറാ അവർ സഹിഷ്ണുതയോടെ പരിഗണിക്കുമായിരിക്കാം. എന്നാൽ വാസ്തവത്തിൽ മാനുഷികമായ സകലത്തിൻെറയും മൂർത്തീഭാവവും ജീവിതത്തിൻെറ നിഗൂഢമായ അർത്ഥവുമായി ബന്ധപ്പെട്ടവനുമായി പ്രത്യക്ഷപ്പെടുന്ന ഒരു യഥാർത്ഥ മനുഷ്യൻ താൻ ദൈവമാണെന്നുള്ള അവകാശവാദം മുഴക്കുമ്പോൾ അതു പലർക്കും ദുർഗ്രഹമായി തോന്നാം. ജീവിതത്തിൽ പലരും ഒളിച്ചുവച്ച സംഗതികൾ ചുഴിഞ്ഞു നോക്കിക്കാണുന്നതിനുള്ള കണ്ണുകളും സത്യത്തെ യഥാർത്ഥഭാവത്തിൽ ഹൃദിസ്ഥമാക്കത്തക്ക രീതിയിൽ സംസാരിക്കുന്ന നാക്കും അശേഷം ഭയമില്ലാത്ത എന്നാൽ പരമോൽകൃഷ്ടമായ സ്നേഹം തുളുമ്പുന്ന ഒരു വ്യക്തിത്വവും—ഇതു് ഏററവും നല്ല മനുഷ്യനെപ്പോലും അസഹിഷ്ണുവാക്കിമാററാൻ പോരും.

യഥാർത്ഥ പ്രവാചകന്മാരുടെ വായ് മൂടിക്കെട്ടാനോ അവരെ നശിപ്പിക്കാനോ ആണു ലോകം മിക്കപ്പോഴും ഉദ്യമിക്കുക. പ്രവാചകൻെറയും സാമൂഹ്യ പരിഷ്കർത്താവിൻെറയും പാത ദുർഘടം നിറഞ്ഞതാണ്. മിക്കപ്പോഴും അവരുടെ ജീവൻതന്നെ അപകടത്തിലായിരിക്കും. ആ നിലയ്ക്കു് "എ" യുടെ വിധി അതിൽ നിന്നെല്ലാം വിഭിന്നമായിരിക്കുമെന്നു വിചാരിപ്പാനാണു ന്യായം. (ദൈവികമായ ഇടപെടൽ ഒരു സന്ദർഭത്തിലും ക്ഷണിച്ചു വരുത്തുവാൻ "എ" ശ്രമിക്കുകയില്ലെന്നുള്ള വസ്തുത അംഗീകരിച്ചുകൊണ്ടാണു നാം ഈ നിഗമനത്തിലെത്തുന്നതു്.) യഥാർത്ഥ സത്യവും യഥാർത്ഥ നന്മയും യഥാർത്ഥ സൗന്ദര്യവും മനുഷ്യ രൂപത്തിൽ കേന്ദ്രീകരിക്കപ്പെട്ട യഥാർത്ഥ ദൈവവും ഇതാകയാൽ സത്യവിദ്വേഷികളും സ്വാർത്ഥസ്നേഹികളുമായ എല്ലാ അലൗകിക ശക്തികളും തങ്ങൾക്കു് അഹിതകരമായി ഈവിധത്തിൽ ഇടപെടുന്ന ഈ വ്യക്തിക്കെതിരായി അണിനിരക്കുമെന്നതിൽ അസ്വാഭാവികമായി ഒന്നുമില്ല. തെററിദ്ധരിപ്പിക്കൽ, അപവാദം, ദീർഘവർഷങ്ങളായി തുടർന്നു പോരുന്ന ആചാരങ്ങളുടെയും അധികാരത്തിൻെറയും ഖഡ്ഗം, കള്ള പ്രചരണം—എന്നീ ആയുധങ്ങളെല്ലാം "എ"ക്കു് എതിരായി ഉപയോഗിക്കപ്പെടുന്നതാണ്. തിന്മയുടെ പൂർണ്ണമായ ആഘാതവും അദ്ദേഹം തൻെറമേൽ ഏൽക്കുകതന്നെ വേണം. തിന്മക്കു വഴങ്ങാത്തതിന് അദ്ദേഹം നൽകേണ്ടിവരുന്ന വിലയാണതു്. ഒരു പക്ഷേ അദ്ദേഹത്തെ ബന്ധനസ്ഥനാക്കിയേക്കാം. ഏതെങ്കിലും ഭയങ്കരമായ ആരോപണം ചുമത്തി അദ്ദേഹത്തെ വധശിക്ഷക്കു വിധിച്ചേക്കാനും മതി. ഇങ്ങനെയൊരു സംഭവമുണ്ടാകുന്നപക്ഷം ലോകചരിത്രത്തിൽ നിസ്തുലമായ ഒരു വിരോധാഭാസമായിരിക്കുമതു്. ദൈവം സ്വന്തം ലോകത്തിലേക്കു് ഒരു സന്ദർശനത്തിനു തയ്യാറെടുത്തു വരുന്നു. ലോകമോ, അദ്ദേഹത്തെ നശിപ്പിക്കാൻ ഉദ്യമിക്കുന്നു.

ഇതു ചിത്രത്തിൻെറ ഒരു വശം മാത്രമാണ്. "എ" എന്തിനുവേണ്ടിയാണു ശ്രമിക്കുന്നതെന്നു മനസ്സിലാക്കുന്ന അനേകം പേർ ഉണ്ടായെന്നു വരാം. അദ്ദേഹത്തിൻെറ വ്യക്തിത്വവും ജീവിതവും അവർക്കു് ആഴമായ ഉത്തേജനം നൽകിയെന്നും വരാം. താൻ ദൈവമാണെന്നുള്ള "എ"യുടെ ഭയങ്കരമായ അവകാശവാദം ശരിയായിരിക്കാമെന്ന ചിന്താഗതി ഒരു പക്ഷേ ചുരുക്കം ചിലരിലെങ്കിലും കാലം കഴിയുമ്പോൾ വളർന്നേക്കാനിടയുണ്ട്. സത്യം പഠിപ്പിക്കുന്ന ഒരു പ്രബോധകനെന്നനിലയിൽ "എ"യുടെ ജീവിതകാലം നീണ്ടതായാലും ചുരുങ്ങിയതായാലും അദ്ദേഹം പറഞ്ഞതിലും കുറേക്കാര്യങ്ങളെങ്കിലും മനുഷ്യർ ഹൃദിസ്ഥമാക്കുകയോ എഴുതിയിടുകയോ ചെയ്തേക്കാം. അദ്ദേഹത്തെ കോൺസെൻട്രേഷൻ ക്യാമ്പിലടയ്ക്കാൻ കൊണ്ടുപോയാലും വിചാരണ നടത്തി വധിച്ചാലും സത്യം സത്യമായിത്തന്നെ അവശേഷിക്കും.

തങ്ങളുടെകൂടെ ജീവിക്കുകയും ജോലിചെയ്യുകയും സംസാരിക്കുകയും ചെയ്ത ആ മനുഷ്യ വ്യക്തിയുടെ സാംഗത്യവും ഉദ്ദേശ്യവും വാസ്തവത്തിൽ മനസ്സിലാക്കിയ ചുരുക്കം ചിലരെങ്കിലും — "എ"യുടെ പ്രബോധനം മനുഷ്യരാശിക്കു് എത്രയധികം അമൂല്യമാണെന്നു ധരിച്ചിട്ടുള്ള ചിലർ— അതു ലോകത്തിനു പറഞ്ഞു കൊടുക്കാൻ ഉദ്യമിക്കാതിരിക്കയില്ല. പക്ഷേ ഒരു നിഗമനം സ്വാഭാവികമായി തോന്നുന്നു. മനസ്സിലാക്കാവുന്ന രൂപത്തിൽ സ്വന്തം കണ്ണുകൾക്കു മുമ്പിൽ പ്രത്യക്ഷപ്പെടുന്ന ദൈവത്തിൻെറ നേതൃത്വം അംഗീകരിക്കാൻ വിസമ്മതിക്കുന്ന ഒരു ലോകത്തിൽ, മരിച്ചു കഴിഞ്ഞ ഒരു മനുഷ്യൻെറ ചുരുക്കം ചില ഭക്തശിഷ്യന്മാരുടെ അവകാശവാദങ്ങൾ കാര്യമായിട്ടെടുക്കാൻ കേവലം ഒരു ന്യൂനപക്ഷം മാത്രമേ തയ്യാറാകുന്നുള്ളുവെങ്കിൽ അതിൽവിസ്മയിക്കാനൊന്നുമില്ല.

ചർച്ചവീക്കിലി

(continued from page 12)

here not for boasting but for wonder and gratitude. We were created as we are redeemed "through Christ."

## Entirety

It is interesting that my correspondent uses a phrase which covers the life of our Lord in its entirety. Christian devotion has focussed much attention on certain points within the whole—incarnation, crucifixion and resurrection most notably. Despite the scantiness of the material, modern Christians feel that it is important that the Gospels tell us a good deal about the character and ways and insights of Jesus. We can give little meaning to the dying of Jesus unless we know something about His living. If we were to rewrite the Apostles' Creed for our day, we should all want to add something about His healing ministry, His love for children, His friendship with out-casts, although it might be hard to find a single phrase to do proper justice to it all.

It is understandable, is it not, that T. W. Manson could write "That we are compelled to continue the quest of the Historical Jesus is, I venture to think, a good thing. It is an excellent thing that we should not be allowed to reduce the Good News to ancient dogmas or modern speculations"? I believe Manson is right. When we have duly sat at the feet of the New Testament scholars and learnt something about the difference between the Synoptics and the Fourth Gospel, about the way in which the Synoptics themselves may have reached their present form, about the framework which faith itself has given to the narratives and about the difficulties, say of fusing the Resurrection stories into a coherent whole, we do not feel that we need to relinquish the trustworthiness of the Gospels nor abandon a modest attempt to see Jesus as He was in the flesh.

Dr. William Lillie is not afraid to say "In spite of the form-critics and their fellow-travellers, I believe that it is possible to know Jesus of Nazareth as a person more intimately than we know any other individual in ancient history, with the possible exception of St. Paul." That is no means a reckless judgment. The Gospels deserve to be taken as real evidence.

This does not mean that these Gospels are without difficulty. It would be very surprising if so many years after the events to which they refer and having regard to the purpose for which they were written, these documents did not show traces of the limitations of those who wrote them. Many generations of Christians have found it hard to assimilate the story of the withered [illegible]-tree, the narrative of the demons sent to take possessions of a head of pigs, the saying of Jesus about the coin in the fish's mouth.

In still another dimension is the confrontation with the miracles of Jesus which compel us to take up an attitude to his Person and to answer the question "Who is Jesus?"

Stabbing even more sharply into our accepted picture of what can and cannot be is the event we call the Resurrection. There are difficulties at various levels. What can be said is that in the perspective of faith these various difficulties do not undermine the sense of the substantial historicity of the narrative. Faith is not operating in or upon a vacuum. There is a self-authenticating quality about the porstrait of Jesus in the Gospels which interlocks with the Christian experience of the Living Christ.

It ought never to be forgotten that throughout the Christian centuries these same Gospels have continued to bring to men and women, sophisticated and unsophisticated, a picture of Jesus which convinces and inspires. A considerable part of our Christian proclamation lies in allowing the story of Jesus to make its own impact, under the power of the Spirit, upon the hearer.

Karl Barth says somewhere that the repetition of the passion-narratives on Good Friday might often be more effective than our sometimes inadequate theologies. He would be the last to deny the need for theology and of theology for preaching, since there must always be interpretation of what is told in the ongoing work of the Church and of the preacher. What is true of the passion-narratives, which may well have been the first parts of our existing Gospels to be put together, is true of the Gospels in their full extent. They must be allowed to speak for themselves as they tell the true story of Jesus of Nazareth in whom God visited and redeemed His people.

And it is a true story. This thing actually happened. He was crucified under Pontius Pilate. Our faith rests upon historic fact, upon a life lived and given for our sakes.

Every life has a beginning. So had Christ's life on earth. The Child of Bethlehem will be the powerful sign that when God wishes to show Himself to us, He chooses a Man.

—British Weekly

---

പ്രാർത്ഥനയുടെ ആത്മാവിൽ മദ്ധ്യസ്ഥത യാചിക്കുന്നതിനു് ഒരഭ്യർത്ഥന പുറപ്പെടുവിച്ചു. "ക്രിസ്തുവിന്റെ ഹിതാനുസരണം അവൻ ഉദ്ദേശിക്കുന്ന സമയത്തും രീതിയിലും സഭയുടെ ഐക്യം സാധിതമായിത്തീരണമേ,, എന്നു പ്രാർത്ഥിക്കാനാണു് അദ്ദേഹം ആവശ്യപ്പെട്ടതു്. പ്രാർത്ഥനയിൽ ഈ ഭേദഗതി വരുത്തിയതിന്റെ ഫലമായി റോമൻ കത്തോലിക്കരല്ലാത്ത അനേകം ക്രിസ്ത്യാനികൾ ഈ പ്രസ്ഥാനത്തോടു സഹകരിച്ചു പ്രാർത്ഥിക്കാൻ തുടങ്ങി. കൂട്ടൂരിയറുടെ മരണശേഷം ആ പ്രസ്ഥാനം ഫാദർ പിയറെമിക്കലോൺ തുടർന്നു പോന്നു.

1940-ൽ ഫെയ്ത്തു് ആൻഡു് ഓർഡർ തുടർച്ചക്കമ്മിററി, സഭൈക്യത്തിനു വേണ്ടി ഒരാഴ്ചക്കാലം (ജനുവരി 18 മുതൽ 25 വരെ) പ്രാർത്ഥനാവാരമായി ആചരിക്കണമെ നിർദ്ദേശിച്ചു. 1948-ൽ സഭകളുടെ അഖിലലോകകൗൺസിൽ രൂപവൽക്കരിക്കപ്പെട്ടശേഷം പ്രാർത്ഥനാവാരാചരണം കൗൺസിലിന്റെ ഫെയ്ത്തു് ആൻഡു് ഓർഡർ കമ്മിഷന്റെ ആഭിമുഖ്യത്തിലാണു നടത്തപ്പെടുന്നതു്.

### നിങ്ങൾ വായിച്ചിട്ടുള്ള നല്ല ഗ്രന്ഥം

ചർച്ചുവീക്കിലിയിൽ ഒരു പുതിയ പംക്തി തുറക്കുവാൻ ഞങ്ങളാഗ്രഹിക്കുകയാണു്. മാന്യവായനക്കാരുടെ സഹകരണം അതിനത്യാവശ്യമാണു്.

നിങ്ങൾ വായിച്ചിട്ടുള്ളതും നിങ്ങളെകാര്യമായി സ്പർശിച്ചിട്ടുള്ളതുമായ—വേദപുസ്തകമൊഴിച്ചുള്ള—ഏതെങ്കിലും പ്രധാന ക്രൈസ്തവഗ്രന്ഥത്തിന്റെ അമൂല്യസ്വഭാവം സോദാഹരണം സമർത്ഥിച്ചുകൊണ്ടുള്ള ലേഖനം ജനു. 30-നകം അയച്ചു തരിക. ലേഖന ദൈർഘ്യം ചർച്ചുവീക്കിലിയുടെ ഒന്നര പേജിൽ കവിയരുതു്. പുസ്തകം ഇംഗ്ലീഷിലുള്ളതാണെങ്കിലും ഉദ്ധരണികൾ കഴിവതും മലയാളത്തിൽത്തന്നെ നൽകിയിരിക്കണം. പ്രസിദ്ധീകരണാർഹമായ ലേഖനങ്ങൾ ചർച്ചുവീക്കിലിയിൽ ചേർക്കുന്നതാണു്.

—പത്രാധിപർ, ചർച്ചുവീക്കിലി

Reg. No. K 289 Licence No. 498

ചർച്ച് വീക്കിലി

# JESUS OF HISTORY: FAITH and FACT

**Principal Charles Duthie**

A question which was given to me recently has sent my mind coursing back through the years to a book which made a very powerful impression on me as a young man, as it did on so many. It was T. R. Glover's "Jesus of History."

While it is the fashion in some quarters nowadays to regard any attempt to reconstruct the life of our Lord as essentially misguided, there can be no doubt that Glover performed a useful and necessary task, which may need to be taken up again and again in the church's history. He made people feel not only that Jesus really lived but that He was the most significant figure of all.

That was an achievement which there is no reason to be little because Glover did not raise the issues which have taxed later writers, for example the question as to how much of the Gospel narrative we can take for authentic fact. It is possible to raise this question seriously and still to maintain the value of seeking to make Jesus come alive as one who lived at a particular time in history.

This is the question. "Many of us feel that it is vital to our faith to believe that the things concerning the birth, life, death and resurrection of our Lord really occurred. Why is this?"

That is certainly the expression of the common Christian view. We regard the Gospels as giving us a substantially reliable account of Jesus, while recognising that they are documents of a special kind, written "from faith to faith," concerned primarily to point to Jesus as the One who reveals God in caring and saving action. Is a sound instinct at work here? What is really at stake? What is the meaning of asserting that our salvation hinges upon actual events in history?

Although written at a considerable interval after the death and resurrection of Jesus, the Gospels remain our only trustworthy witnesses to His Life. They are, we think, the deposit of believing memory, sustained and quickened by the action of the Spirit. The evangelists did not describe or portray that life as a modern biographer would do; they bore witness to its meaning for the race. And they were able to do so because they knew that this life had continued. Christ was risen from the dead and alive for evermore. But this testimony was based upon facts. It had to do not with ideas or myths but with events.

As we look back upon the life of Jesus and ask what relation it bears to our faith in God, we immediately become aware that, without His life, we could not believe in God as we do now. If we analyse this further, we see that there is a special significance in the fact that it was in a human life that God made himself known to us.

Wonderful as it is, there is a sense in which God's approach to us in Christ is natural and inevitable. And if God comes to us in a living man, that man must enter upon the scene of history at one time or at another time. This has been called by theologians "the scandal of particularity."

More than one objector to the Christian claim has found it difficult to believe that the truth about the world is to be found in certain events that happened long ago in an obscure province of the Roman Empire. One answer to this criticism is surely the reminder that if God has given history a certain character and if He decides to reveal Himself in a person within that history, then He must make the revelation at a specific point in time. If it had not been in Palestine, it would have been in some other place. If it had not been in the reign of one Roman Emperor, it would have been in the reign of another. The particularity is a necessity and hardly a "scandal" or stumbling block.

The Christian rightly clings to the belief that "the things concerning the birth, life, death and resurrection of our Lord really occurred," because he senses that a revelation of God that is given in a distinctively different way would not have the same power to hold us. The words of a Mahommed, the teaching of a Confucius, the witness of a mystic to the ineffable ground of being do not speak home to the human heart as the life of Jesus does.

It is precisely because Jesus Christ has brought a new and saving disclosure of God to us that we resist the idea that this revelation is founded on anything other than a historic life. The meaning of that revelation can be put into brief compass. The "life" of Jesus, understood to include His death and resurrection, is a measure of the greatness of God's love for us. It is also a measure both of the plight of man and of his worth to God. We both need to be saved and are worth saving.

This is true not so much because we tell ourselves that it is true as because God has told us in Christ that it is true. We but repeat what God has already conveyed to us as we discover the wonder of it all for ourselves. And, not least, this life which is the vehicle of God's self-communication reminds us that, while there is a gulf between Creator and creature, between Redeemer and redeemed, the fact that God has crossed that gulf and dwelt among us in the person of His Son indicates an affinity between God and man.

Christian theology has expressed that affinity by saying with the Bible that man is made in the image of god. If your human nature was patient of Christ's entrance into it, this tells us something about the dignity despite the sinfulness of man. Only, there is cause

(continued on page 11)

Printed and Pum Pblished by N. M. Abraham B. A. at the Malayala Manoraaress, Kottayam